# കേരളോദയ പാഠമാല

## അഞ്ചാംപാഠം



NDUSTAN PUBLISHING HOUSE, TRIVANDRUM.

*Price As- 6. Ps. 6.*

# KERALODAYA PATAMALA.

## READER V




EDITED BY
G. SANKARA KURUP

# കേരളോദയ പാഠമാല

## അഞ്ചാംപാഠം

പ്രസാധകൻ
ജി. ശങ്കരക്കുറുപ്പ്.

THE HINDUSTAN PUBLISHING HOUSE,
TRIVANDRUM.

വില 6. ണ. 6. സ.

# വിഷയവിവരം

# അഞ്ചാംപാഠപുസ്തകം.

## പാഠം 1.



## എന്റെ ഭവനം.

I

| | |
|---|---|
| ജംഘ | താഴികക്കുടം |
| തണ്ടെല്ല് | കപാലം |
| മൂരണകം | ബുദ്ധിചാതുര്യം |

ഞാൻ വസിക്കുന്ന ഭവനം ഈ ലോകത്തിലുള്ള സകല കെട്ടിടങ്ങളെക്കാളും വിശേഷമേറിയതാകുന്നു. ഒരുവന്നു മാത്രമേ അതുണ്ടാക്കുവാൻ സാധിക്കയുള്ളു. ആ ഒരുവൻ ഈ ലോകത്തേയും ഇതിലുള്ള സകല പദാർത്ഥങ്ങളേയും സൃഷ്ടിച്ച അദ്ദേഹം തന്നെയാകുന്നു. എന്റെ ഭവനത്തിന്റെ സകല ഭാഗങ്ങളും അദ്ദേഹത്തിന്റെ ബുദ്ധിചാതുര്യത്തേയും നന്മയേയും പ്രത്യക്ഷപ്പെടുത്തുന്നു.

എന്റെ ഗൃഹം വലിയതല്ല. ഇതിൽ ആയിരവും പതിനായിരവും ഇരട്ടി വച്ചതായ മന്ദിരങ്ങൾ വളരെയുണ്ട്. വാസ്തവത്തിൽ, ഇതു ചെറുതായ വീടു ചുരുക്കമാണ്. എന്തുകൊണ്ടെന്നാൽ, അതിന്നു രണ്ടു നിലയും മുകളിൽ ഒരു താഴികക്കുടവും ഉണ്ടെന്നു പറയാമെങ്കിലും ആകെ പൊക്കം നാലു മുഴത്തിൽ കവിയുകയില്ല. ചില ചെറിയ കുടിലുകളിലെന്നപോലെ, അതിലും ഒരുവന്നു മാത്രമേ താമസിപ്പാൻ തരമുള്ളു. ആ ഒരുവൻ ഞാൻ തന്നെയാണ്.

ഒരു മനുഷ്യൻ മറ്റൊരേടത്തു പോകുമ്പോൾ അവന്നു തന്റെ ഭവനം വിടേണ്ടിവരുന്നു. എന്നാൽ ഞാൻ എവിടെ പോകുമ്പോഴും എന്റെ ഭവനം കൂടെ

കൊണ്ടുപോകുന്നു. എനിക്കൊഴിച്ചു് മററൊരുവന്നും അതു് നിവാസയോഗ്യമല്ല. ഞാൻ എൻെറ നിലയം വെടിഞ്ഞാൽ ഉടനെ അതു് ഇടിഞ്ഞുപൊളിഞ്ഞു വീണു നശിക്കുകയും ചെയ്യും.

ബർമ്മയിൽ ഭവനങ്ങൾമിക്കതും കററികൾ അടിച്ചുതാഴ്ത്തി അതിന്മേലാകുന്നു പണിയുന്നതു്. എന്തുകൊണ്ടെന്നാൽ, ആ രാജ്യത്തു ചിലപ്പോൾ, വലിയ വെള്ളപ്പൊക്കം ഉണ്ടാകും. എൻെറ ഭവനവും കററികളിന്മേലാണു് നില്ക്കുന്നതു്. എന്നാൽ ഈ കററികൾ എൻെറ ഇഷ്ടംപോലെ ഭവനം നീക്കിക്കൊണ്ടുപോകേണ്ടതിന്നു് ഇളക്കി മാററാവുന്നതാണു്.

എൻെറ ഭവനത്തിന്നു രണ്ടു ജനലുകളേ ഉള്ളു. എന്നാൽ അവ പുറമേ ഉള്ള വസ്തുക്കളെനല്ലതിൻവണ്ണം കാണ്മാൻതക്കവിധം ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാകുന്നു. അവയെ ദിനംപ്രതി പല പ്രാവശ്യവും തേച്ചുകഴുകാറുണ്ടു് ആകയാൽ അവയിൽ യാതൊരു അഴുക്കും കാണുകയില്ല. രാത്രി അവ രണ്ടു കതകുകളെക്കൊണ്ടു് അടച്ചിരിക്കും. ഈ കവാടങ്ങൾക്കു കുററിയും കുഴയും വിജാഗിരിയുംഇല്ല. എൻെറ ഭവനത്തിന്നു മുൻവശത്തു് ഇരുപുറങ്ങളിലും ഓരോ വാതിലുണ്ടു്. എന്നെ എന്തെങ്കിലും ഗ്രഹിപ്പിക്കുവാൻ ഇച്ഛിക്കുന്നവരെല്ലാം ഇരുവശങ്ങളിലും ഉള്ള ആ വാതിലുകളിൽക്കൂടിവേണം അവരുടെ കാൎയ്യം സംസാരിപ്പാൻ. ഒരു കോട്ടയുടെ മുമ്പിൽ കാണുന്നതുപോലെ, എൻെറ ഭവനത്തിൻെറ ഇരു പള്ളകളിലും ഓരോകാവല്ക്കാർ നില്ക്കുന്നുണ്ടു്. പിന്നെ അവിടെ അരിമാവു പൊടിക്കുവാനായി ഒരു ആട്ടുകല്ലും എല്ലാ ദിക്കിലേയ്ക്കും വേണ്ട വെള്ളം ശേഖരിപ്പാനായി ഒരു കുട്ടകവും ഉണ്ടു്. അത്രതന്നെയല്ല. അവിടെ കമ്പിത്തപാലും ഉണ്ടു്. കമ്പി





കൾ വെള്ളിപോലെ തോന്നുന്ന ഒരു മാതിരി ശാഖകൾ ആകുന്നു. ഭവനത്തിലെ സകല ഭാഗങ്ങളിലേയ്ക്കും അവ പ്രത്യേകം പ്രത്യേകമായുണ്ട്. ആയതിനാൽ ക്ഷണ നേരംകൊണ്ട്, യാതൊരു പ്രയാസവുംകൂടാതെ, ഭവനത്തിലെ സകല ഭാഗങ്ങളിലേയ്ക്കും വർത്തമാനങ്ങൾ അറിവിപ്പാൻ കഴിയും.

ഈ വിശേഷപ്പെട്ട ഭവനം എൻെറ ദേഹംതന്നെ യാകുന്നു. ജഗല്പിതാവു് എനിക്കു താമസിപ്പാൻ ഒരുവീടു വേണമെന്നു കരുതി അതു സൃഷ്ടിച്ചു. ദേഹം ആത്മാവിൻെറ വാസസ്ഥലമാകുന്നു. ഇതുതന്നെയാകുന്നു അതിനെ മററെല്ലാഭവനങ്ങളേക്കാളും വിശിഷ്ടമാക്കി കല്പിപ്പാനുള്ള കാരണം.

എൻെറ ഭവനം പണിതിട്ടുള്ളതു മുഖ്യമായി എല്ലുകളെക്കൊണ്ടാണു്. അവ അതിൻെറ ഭാരം വഹിപ്പാൻ തക്ക കരുത്തുള്ളവയാകുന്നു. എല്ലുകൾ ഇല്ലെങ്കിൽ എനിക്കു നേരെ നിൽപ്പാനോ ചുമടുകൾ എടുപ്പാനോ സാധിക്കുന്നതല്ല. തലയിലും മാറിലും ദേഹത്തിൽ മററ പല ഭാഗങ്ങളിലും ക്ഷണത്തിൽ കേടു പററുവാൻ എളുപ്പമുള്ളതായ അംഗങ്ങളെ കേടുവരാതെ കാക്കുന്നതും അസ്ഥികളത്രെ.

തുണുകൾ അല്ലെങ്കിൽ കുററികൾ എന്നു പറഞ്ഞതു കാലുകളുടെ എല്ലുകൾ ആകുന്നു. അവ മൂന്നു ഭാഗത്തായിട്ടാണു്. തുട, ജംഘ, പാദം. ഇവയ്ക്കു പുറമേ, മുട്ടുകളിലും ഓരോ ചെറിയ എല്ലുണ്ടു്.

മുൻവിവരിച്ച രണ്ടു തൂണുകളും രണ്ടു് വലിയ എല്ലുകളോടു് ബന്ധിച്ചിരിക്കുന്നു. ഈ രണ്ടു് എല്ലുകളും കൂടിയിരിക്കുന്നതിനു് ഒരു കാളത്തൊട്ടിയുടെ ഛായയുണ്ടു്. ഈ എല്ലുകളിന്മേൽ തന്നെ വീടിൻെറ പ്രധാന സ്തംഭം നിർത്തിയിരിക്കുന്നു. ഇതിൻെറ പേരു് തണ്ടെല്ലു് എന്നാണു്. ഇതിൻെറ പിൻവശത്തുള്ള മുരണകൾ മുള്ളു പോലെയിരിക്കും.

തണ്ടെല്ലു് ഏകദേശം 24 അസ്ഥിഖണ്ഡങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്നു. ഇവയെ എല്ലാം തമ്മിൽ മുറുക്കി ബന്ധിച്ചിട്ടുണ്ടു്; എങ്കിലും ഇഷ്ടംപോലെ ഇരുവശങ്ങളിലേയ്ക്കും അല്പം ചെരിവാനും വിരോധമില്ല.

ഇവ മുകളിലേക്കു് അടുക്കുംതോറും അധികം വലുതായും ബലമുള്ളതായും വരുന്നു.

കൈകളെ വീട്ടിന്റെകാവൽക്കാരായി ഗണിക്കാം. അവ മററു പല പ്രകാരത്തിലും ഉപയോഗമുള്ളവയാകുന്നു.

കൈകളുടെ എല്ലുകളും ഏകദേശം കാലുകളുടേവ പോലെ തന്നെയാണു്. അവയുടെ മുകളിലുള്ള ഭാഗം നീണ്ടുരുണ്ട ഒററയെല്ലാകുന്നു. കയ്പ്പടത്തിന്നും മുട്ടിന്നും ഇടയിൽ രണ്ടെല്ലുകൾ ഉണ്ടു്. ഇതുകാരണമാണു നമുക്കു് കയ്പ്പടം ഇഷ്ടംപോലെ തിരിപ്പാൻ തരമാകുന്നതു്. മുട്ടിന്നുതാഴെയുള്ള ഭാഗം എല്ലാം കൂടിയാൽ ഒരു മുഴമാകുന്നു.

കയ്യില്ലെങ്കിൽ കൃഷിക്കാരനു് കൃഷിപ്പണിയെടുപ്പാൻ തരമില്ല. നെയ്ത്തുകാരനു് തുണിച്ചരക്കു് ഉണ്ടാക്കുവാൻ വയ്യ; ആശാരിക്കു് പുരപണിവാൻ സാധിക്കയില്ല; കപ്പൽക്കാർക്കു് കപ്പൽ തിരിപ്പാനും പ്രയാസം; ചുരുക്കത്തിൽ കൈ പ്രവർത്തിച്ചില്ലെങ്കിൽ നാമെല്ലാവരും വളരെ കുഴങ്ങേണ്ടിവരും. ഗുണം ചെയ്വാൻ എത്ര നല്ല ഒരു സാധനമാണു് കൈയ്യ്! പക്ഷെ അത്രത്തോളം ദോഷം ചെയ്വാനും അതിനു കഴിയും.

ഒരു കുഴിമടിയനെപ്പോലെ കൈകെട്ടിയിരിക്കരുതു്. വേലയെടുക്കാത്തവനു് തീററികിട്ടാനും പ്രയാസം. നിങ്ങളുടെ ആരുടേയും കൈ മററൊരുവനെ ഉപദ്രവിപ്പാനായി ഉപയോഗിക്കരുതു്. അതിനെ സഹായത്തിന്നേ ഉപയോഗിക്കാവൂ.

താഴികക്കുടം എന്നു പറഞ്ഞിരിക്കുന്നതു് പുരയുടെ മുകളിൽ ഗോളാകൃതിയിൽ കാണുന്ന ഭാഗത്തെയാകുന്നു. എന്റെ ഭവനത്തിന്റെ താഴികക്കുടം ആണു് തല. എല്ലാററിലും വിലപിടിച്ച സാധനങ്ങൾ, ഒരു കോട്ട

യിലെന്നപോലെ ഇവിടെയാണു വെച്ചുസൂക്ഷിക്കുന്നതു്. ഇവിടെത്തന്നെയാകുന്നു വീടിൻെറ ജന്നലുകളും വാതിലുകളും വെച്ചിരിക്കുന്നതു്.

കമാൻ വളച്ചതുപോലെയുള്ള കപാലം വളരെ എല്ലുകളെക്കൊണ്ടു് ഉണ്ടാക്കപ്പെട്ടതാകുന്നു. അടിയോ മറേറാ കൊണ്ടാൽ അതിനും അതിൻെറ ഉള്ളിലുള്ള തലച്ചോറിനും മററം പെട്ടെന്നു കേടുവരികയില്ല. എൻെറ ഭവനത്തിൻെറ നിർമ്മിതി എത്രമാത്രം അത്ഭുതാവഹമായിരിക്കുന്നു!

1. ഒരു ചെറിയ ഭവനമാണു—ശരീരം എന്തുകൊണ്ടു?
2. ശരീരത്തിൻെറ ഘടനാവിശേഷത്തെ വിവരിക്കുക.
3. ശരീരത്തിൻെറ വിവിധാവയവങ്ങളേയും, അവയുടെ ഉപയോഗങ്ങളേയും വ്യക്തമാക്കുക.
4. അർത്ഥഭേദം വിശദമാക്കുക.
a. അസ്ഥികളത്രെ b. അസ്ഥികളാണത്രെ.
5. ഏതാണു ഭാഷാശൈലിക്കു ചേർന്നതു്, 'ജഗൽപിതാവു് അതിനെ സൃഷ്ടിച്ചു' ജഗൽപിതാവു് അതു് സൃഷ്ടിച്ചു.'

---

പാഠം 2.

## കുഞ്ചൻ നമ്പ്യാർ

| | |
|---|---|
| ജനയിതാവു | നൂതനപ്രസ്ഥാനം |
| സത്യസന്ധ | പ്രതികാരം |
| പാണ്ഡിത്യം | പാമരൻ |

കേരളത്തിൽ അനേകം നൃത്തവിശേഷങ്ങൾ വളരെക്കാലം മുൻപുമുതൽക്കേ പ്രചാരത്തിലിരിക്കുന്നുണ്ടു്.

അവയിൽ വളരെ പ്രാധാന്യമുള്ള ഒന്നാണു് തുള്ളൽ. കേരളത്തിലെ എല്ലാ ഹൈന്ദവക്ഷേത്രങ്ങളിലും, ഉത്സവകാലങ്ങളിൽ ഈ വിനോദത്തിനു് പ്രധാനമായ ഒരു സ്ഥാനം ഉണ്ടു്. തുള്ളക്കാരന്റെ പാട്ടുകൾ കേൾക്കാനും നൃത്തങ്ങൾ കാണാനും വളരെ രസമുള്ളതാകുന്നു. കേരളീയസാഹിത്യത്തിലും തുള്ളൽപ്പാട്ടുകൾക്കു് ഉന്നതമായ ഒരു സ്ഥാനം സിദ്ധിച്ചിട്ടുണ്ടു്. കൌതുകപ്രദവും, സരസവുമായ ഈ കലാവിനോദം നിർമ്മിച്ചതും കേരളത്തിൽ പ്രചരിപ്പിച്ചതും സുപ്രസിദ്ധ കവിയായ കുഞ്ചൻനമ്പ്യാരാകുന്നു.

മലബാറിൽ ഭാരതപ്പുഴയ്ക്കു വടക്കുമാറി കിള്ളിക്കുറിശ്ശിമംഗലം എന്നൊരു ഗ്രാമം ഉണ്ടു്. അവിടെയാണു് തുള്ളൽപാട്ടുകളുടെ നിർമ്മാതാവായ നമ്പ്യാർ ജനിച്ചതു്. അദ്ദേഹത്തിന്റെ ജനനകാലത്തേയും മാതാപിതാക്കന്മാരേയും പററി സൂക്ഷ്മമായ അറിവുകൾ ലഭിച്ചിട്ടില്ല. കൊല്ലവർഷം എണ്ണൂററിയെൺപതാമാണ്ടിനിടയ്ക്കായിരിക്കണം അദ്ദേഹം ജനിച്ചതെന്നു് ചില ചരിത്രകാരന്മാർ ഊഹിക്കുന്നു. അച്ഛൻ ഒരു ബ്രാഹ്മണനായിരുന്നു എന്നു ചിലരും, ഒരു നമ്പ്യാർതന്നെയായിരുന്നു എന്നു മററുചിലരും, അഭിപ്രായപ്പെടുന്നുണ്ടു്. നമ്പ്യാരുടെ മാതാവിനെപ്പററി ഒരൈതിഹ്യമുള്ളതു് വളരെ രസകരമാണു്. ഒരിക്കൽ വഴിപോക്കനായ ഒരു ബ്രാഹ്മണൻ പണം സൂക്ഷിച്ചിരുന്ന മടിശ്ശീല കുളക്കടവിൽ വെച്ചിട്ടു് കുളിക്കാനിറങ്ങി. തത്സമയം അതിലേ വന്ന ഒരു പശു ചാണകമിട്ടതു് ആ മടിശ്ശീലയുടെ മീതെയായിരുന്നു. കുളികഴിഞ്ഞു നോക്കിയപ്പോൾ കല്പടയിൽ മടിശ്ശീല കാണായ്കയാൽ വല്ലവരും തട്ടിയെടുത്തതായിരിക്കണം എന്നു നിശ്ചയിച്ചു് ബ്രാഹ്മണൻ വിഷാദ

പൂർവ്വം യാത്രയായി. അധികം താമസിയാതെ ചാണകം പെറുക്കുവാൻ വന്ന ഒരു സാധുസ്ത്രീയുടെ കൈയിലാണ് അതു ചെന്നുചേർന്നതു്. ദരിദ്രയായിരുന്നിട്ടും ആ ഗുണവതി അതിൽനിന്നും ഒന്നും എടുക്കാതെ ഉടമസ്ഥൻ വരുമ്പോൾ കൊടുക്കണമെന്നുദ്ദേശിച്ചു് അതു സൂക്ഷിച്ചു വെച്ചിരുന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം ഒരു ബ്രാഹ്മണൻ ആ സ്ത്രീയുടെ ഗൃഹത്തിൽ ചെല്ലുവാനും, കുളക്കടവിൽ വെച്ചു നഷ്ടമായ മടിശ്ശീലയെപ്പററി പ്രസംഗവശാൽ പ്രസ്താവിക്കുവാനും സംഗതിയായി. ചാണകത്തിൻെറ അടിയിൽനിന്നു തനിക്കു കിട്ടിയ മടിശ്ശീലയുടെ ഉടമസ്ഥൻ ആ ബ്രാഹ്മണൻ തന്നെയെന്നു ബോദ്ധ്യമായ ഉടൻ ആ സത്യസന്ധ അതു് അദ്ദേഹത്തെ ഏല്പിച്ചു. സന്തുഷ്ടനായ ബ്രാഹ്മണൻ, ബുദ്ധിമാനും പ്രസിദ്ധനുമായ ഒരു പുത്രനുണ്ടാകട്ടെ, എന്നു് ആ സ്ത്രീയെ അപ്പോൾ അനുഗ്രഹിച്ചു. അതിൻെറ ഫലമായി ആ സ്ത്രീയ്ക്കു ജനിച്ച പുത്രനാണത്രെ, കുഞ്ചൻനമ്പ്യാർ.

മഹാബുദ്ധിമാനായിരുന്ന നമ്പ്യാർ അന്നത്തെ വിദ്യാഭ്യാസരീതിയനുസരിച്ചു് സംസ്കൃതഭാഷയിലും സാഹിത്യത്തിലും നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്നു, എന്നു മാത്രമല്ലാതെ, അദ്ദേഹത്തിൻെറ ആചാര്യസ്ഥാനം വഹിച്ചിരുന്ന ഭാഗ്യവാൻ ആരായിരുന്നു എന്നു് അറിയുവാൻ ഇനിയും കഴിഞ്ഞിട്ടില്ല. ബാല്യത്തിൽതന്നെ നമ്പ്യാർ ഒരു ശാന്തിക്കാരൻ ബ്രാഹ്മണൻെറ സഹായത്തോടുകൂടി സ്വദേശംവിട്ടു് തിരുവിതാംകൂറിൽ കോട്ടയത്തിനടുത്തുള്ള കിടങ്ങൂർ എന്ന സ്ഥലത്തു താമസമാക്കി. അവിടെയായിരുന്നു അദ്ദേഹത്തിൻെറ മാതുലഗൃഹം. അവിടത്തെ നിവാസം സാഹിത്യ

തല്ലൂരനായ ചെമ്പകശ്ശേരി രാജാവുമായി പരിചയപ്പെട്ടുവാനും, അദ്ദേഹത്തെ ആശ്രയിച്ച അമ്പലപ്പുഴെ താമസമുറപ്പിക്കുവാനും നമ്പ്യാരെ സഹായിച്ചു. ഈ കാലങ്ങളിലും ആ യുവാവു വിദ്യാഭ്യാസവിഷയത്തിൽ പരിശ്രമിച്ചുകൊണ്ടുതന്നെയാണിരുന്നതു്. തകഴിയിൽ നന്തിക്കാട്ടു് ഉണ്ണിരവിക്കുറുപ്പും, ദ്രോണമ്പള്ളിയില്ലത്തെ ഒരു ബ്രാഹ്മണനും അന്നു നമ്പ്യാരെ പല വിധത്തിൽ പ്രോത്സാഹിപ്പിക്കയും സഹായിക്കയും ചെയ്തിരുന്നു എന്നു് അദ്ദേഹത്തിൻെറ കവിതകളിൽ നിന്നു തെളിയുന്നുണ്ടു്.

"തുള്ളൽ" എന്നൊരു നൂതനപ്രസ്ഥാനം ഭാഷയ്ക്കു ലഭിക്കുവാൻ ഭാഗ്യമുണ്ടായതു് കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ താമസിക്കുന്ന കാലത്തായിരുന്നു. ആ ദൃശ്യകലയുടെ ആഗമനത്തെപ്പററി പറഞ്ഞുവരുന്ന ഐതിഹ്യം മുഴുവനും വിശ്വാസയോഗ്യമാണെന്നു് തോന്നുന്നില്ല; എങ്കിലും, പ്രസ്താവയോഗ്യമാകുന്നു.

ഉത്സവകാലങ്ങളിൽ ചാക്യന്മാർ "കൂത്തു്" എന്നു പേർ പറഞ്ഞുവന്ന ഒരു തരം കഥാ പ്രസംഗംചെയ്യുക പതിവാണല്ലോ. ഒരിക്കൽ അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിൽവെച്ചുനടന്ന ചാക്യാർക്കൂത്തിനു് കുഞ്ചൻ നമ്പ്യാരാണു് "മിഴാവു്" കൊട്ടിക്കൊണ്ടിരുന്നതു്. ശുഷ്കമായ കഥാകഥനം കേട്ടു് നമ്പ്യാർ, മിഴാവു് കൊട്ടേണ്ട ഒരു സന്ദർഭത്തിൽ ഉറങ്ങിപ്പോവുകയാൽ, കുപിതനായിത്തീർന്ന ചാക്യാർ എല്ലാവരും കേൾക്കെ അദ്ദേഹത്തെ കണക്കിനു കളിയാക്കി. അഭിമാനിയായ ആ യുവാവിനു ആ അവമാനം സഹിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹം ചാക്യാരോടു് പ്രതികാരംചെയ്യണമെന്നുതന്നെ തീർച്ചയാക്കി. അടുത്തദിവസം ചാക്യാർ കൂത്തു പറ

വാൻ ആരംഭിച്ചപ്പോൾ, നമ്പ്യാർ ചില വേഷസംവിധാനങ്ങളോടും, താളമേളങ്ങളോടുംകൂടി, ക്ഷേത്രത്തിൻെറ മറെറാരു ഭാഗത്തുവച്ച് താൻ നിർമ്മിച്ച "കല്യാണസൌഗന്ധികം" കവിത പാടി "തുള്ളൽ" തുടങ്ങി. ആ പുതിയ വിനോദം കൂത്തു കേട്ടുകൊണ്ടിരുന്നവരെ ആ സ്ഥലത്തേക്ക് ആകർഷിച്ചു. നമ്പ്യാരുടെ പാട്ടും, നടനവും പണ്ഡിതന്മാരേയും, പാമരന്മാരേയുംരസിപ്പിക്കുന്നതായിരുന്നതിനാൽ ചാക്യാരുടെ കൂത്തുകാണ്മാൻ അന്നു വിളറിയ നിലവിളക്കു മാത്രമേ ശേഷിച്ചുള്ളൂ. അങ്ങനെ നമ്പ്യാർ ചാക്യാരെ വിഷണ്ഡനാക്കി തന്നെ ശകാരിച്ചതിന്നു പ്രതിക്രിയ ചെയ്തുപോലും.

നമ്പ്യാരുടെ കീർത്തി കാലക്രമത്തിൽ നാടെങ്ങും പരന്നു. ചെമ്പകശ്ശേരി രാജാവായ ദേവനാരായണൻ അദ്ദേഹത്തെ തൻെറ സദസ്സിലെ ഒരംഗമായി സ്വീകരിച്ചു ബഹുമാനിച്ചു. അഭിജ്ഞന്മാർ അദ്ദേഹത്തിൻെറ ഫലിത നൈപുണ്യത്തെയും, കവിതാമാധുര്യത്തേയും, നടന ചാതുര്യത്തെയുംപററി അത്യധികം പ്രശംസിച്ചു. എന്നാൽ നമ്പ്യാർക്ക് ചെമ്പകശ്ശേരി രാജ്യത്തിൽ അങ്ങനെ അധികകാലം താമസിക്കുന്നതിനിടയായില്ല. 929-ാമാണ്ട് മാർത്താണ്ഡവർമ്മ മഹാരാജാവ് അമ്പലപ്പുഴ പിടിച്ചടക്കി തിരുവിതാംകൂറിനോടു ചേർത്തപ്പോൾ, കവിവരേണ്യനായ അദ്ദേഹത്തെ ശ്ലാഘിച്ചു സ്വരാജധാനിയായ തിരുവനന്തപുരത്തേയ്ക്കു കൊണ്ടുപോയി. അവിടെയും അദ്ദേഹം മഹാരാജാവിൻെറയും, ജനങ്ങളുടെയും പ്രീതിബഹുമാനങ്ങൾക്കു പാത്രമാകാതിരുന്നില്ല. തുള്ളൽപ്പാട്ടുകളിൽ പലതും തിരുവനന്തപുരത്തു പാർക്കുമ്പോളാണ് നിർമ്മിച്ചത്. മാർത്താണ്ഡവർമ്മ മഹാരാജാവ് നാടുനീങ്ങിയശേഷം നമ്പ്യാർ




കുറേക്കാലം അവിടെത്തന്നെ താമസിച്ചിരുന്നു. അതിനുശേഷം 940-ൽ അദ്ദേഹം വീണ്ടും അമ്പലപ്പുഴയിൽ താമസം മാററുകയും, താമസിയാതെതന്നെ കാലധർമ്മം പ്രാപിക്കുകയും ചെയ്തു.

മലയാളസാഹിത്യത്തിൽ നമ്പ്യാർക്ക് അദ്വിതീയമായ ഒരു സ്ഥാനമാണുള്ളത്. ഫലിതത്തിലും നർമ്മഭാഷണത്തിലും നമ്പ്യാരെ അതിശയിക്കുവാൻ ഇതുവരെ ഒരു കേരളീയകവിക്കും സാധിച്ചിട്ടില്ല. ഉപദേശത്തെക്കാൾ പരിഹാസമാണ് ജനങ്ങളെ സന്മാർഗ്ഗത്തിലേയ്ക്കു നയിക്കുവാൻ അധികം ശക്തമാവുക എന്നായിരുന്നു ആ ലോകനിരീക്ഷകൻെറ വിശ്വാസം. വിദ്വേഷബുദ്ധി ലേശംപോലും ഇല്ലാതിരുന്ന അദ്ദേഹത്തോട് ആർക്കും അസുഖം തോന്നിയിരുന്നില്ല. അനേകം തുള്ളൽപ്പാട്ടുകൾക്ക് പുറമേ ശ്രീകൃഷ്ണചരിതം, മണിപ്രവാളം, പതിനാലുവൃത്തം, പഞ്ചതന്ത്രം, നളചരിതം കിളിപ്പാട്ട് തുടങ്ങിയ പല കൃതികളും നമ്പ്യാർ രചിച്ചിട്ടുണ്ട്.

1. തുള്ളലിന് കേരളത്തിൽ പ്രാധാന്യം സിദ്ധിക്കുവാൻ കാരണമെന്ത്?
2. നമ്പ്യാരുടെ ജന്മദേശം എവിടെ?
3. നമ്പ്യാരുടെ ജനനത്തെപ്പററി പറഞ്ഞുവരുന്ന ഐതിഹ്യം എന്ത്?
4. അമ്പലപ്പുഴെ, താമസമാക്കുവാൻ നമ്പ്യാർക്ക് എങ്ങനെ അവസരം സിദ്ധിച്ചു?
5. തുള്ളലിൻെറ ഉൽപ്പത്തിയെപ്പററിയുള്ള ഐതിഹ്യം എന്ത്?
6. നമ്പ്യാർ ആദ്യം എഴുതിയ തുള്ളൽ ഏതു്?
7. നമ്പ്യാർ തിരുവനന്തപുരത്തു താമസമാക്കാൻ കാരണം എന്ത്?

8. നമ്പ്യാരുടെ കവിതാഗുണങ്ങളിൽ ചിലതു പറയുക.
9. അർത്ഥഭേദം വ്യക്തമാക്കുക.
[a] 'പ്രതിക്രിയചെയ്തു' [b] 'പ്രതിക്രിയചെയ്തു പോലും.'
10. 'കിള്ളിക്കുറിശ്ശിമംഗലം എന്ന ഗ്രാമം'

അടിയിൽ വരയിട്ടിരിക്കുന്ന പദങ്ങൾ നാമത്തിന്റെ ഏതുവിഭാഗത്തിൽപെടുന്നു.

## പാഠം 3.

## ഓണം.

പാടങ്ങളിൽ കൊയ്ത്തുകാലം തുടങ്ങി
പാടുന്ന വമ്പാരിയൊട്ടൊട്ടടങ്ങി,
മാനം തെളിഞ്ഞു മഴക്കാറു നീങ്ങി
ആനന്ദമാനന്ദമോണം വരുന്നു. 1
കാണുന്ന കാടൊക്കെയും കൺതുറന്നി-
ട്ടോണം വരും കാഴ്ച നോക്കുന്നപോലെ,
സൂനങ്ങളെല്ലാം വിടർന്നു ജ്വലിക്കും,
ആനന്ദമാനന്ദമീ നല്ലകാലം. 2
നെല്ലിന്നിടയ്ക്കുള്ള പുല്ലിന്നുമങ്ങ-
ങ്ങുള്ളാച്ചെടികളും സ്ഫുരിക്കുന്നു പൂക്കൾ;
എല്ലാവിധം പൊന്തയും പൂത്തുനിൽക്കു-
ന്നുല്ലാസമേന്തുന്നു ഭൂദേവിപോലും. 3
ഓണത്തിന്നത്തം മുതൽക്കങ്ങണാന്തേ
റ്വേണം കളം പൂക്കളാലൊന്നുവേറെ.
ചേണാർന്നതിന്നായ് ശ്രമിക്കും കിടാങ്ങൾ-
ക്കോണപ്പടയ്ക്കുണ്ടു പൂർണ്ണാവകാശം. 4
അത്തം വെളുത്തപ്പോൾ മുററം ജ്വലിച്ചോ-
ന്നുദ്യാനമില്ലെന്നു പുഷ്പങ്ങളാലെ.

ആൎയ്യർ ചേരുംവിധം തത്ര നന്നായ് 5
ശ്രീചക്രരൂപം രചിക്കുന്നു പൂവാൽ.
സമ്മോദമെല്ലാൎക്കു മൊന്നിച്ചുയൎന്നു
ചെമ്മേ കിടാങ്ങൾക്കു ചൊല്ലേണ്ടതുണ്ടോ?
വന്മോടി കൂടാതെയില്ലേതൊരാളും,
രമ്യങ്ങളായ് ശൈലശൃംഗങ്ങൾ പോലും. 6
ഊണിന്നു വമ്പിച്ച വട്ടങ്ങൾ കൂട്ടി-
ട്ടോണം കഴിക്കാതെയില്ലേതുവീടും.
നാനാതരം ചാരുപുഷ്പങ്ങളാലെ
കാണുന്നു ചിത്രങ്ങളായങ്കണങ്ങൾ. 7

ഉത്രാടമാം നാളുഷസ്സായനേര-
ത്തുത്സാഹമെല്ലാൎക്കുമൊന്നിച്ചുയൎന്നു
തൃക്കാക്കരപ്പന്റെ പുണ്യപ്രതിഷ്ഠ-
യ്ക്കാകും ക്രിയയ്ക്കുന്നു നാട്ടാർ തുടൎന്നു. 8
ഓണത്തിനം ഹാ വെളുക്കുന്നു വില്ലിൻ
ധ്വാനം മുഴങ്ങുന്നു പൂവേ വിളിച്ചു;
തൃക്കാക്കരപ്പൻ മഹാദേവനാമം
കയ്ക്കൊണ്ടെഴുന്നള്ളി മുറ്റത്തു ഭംഗ്യാ. 9
മുററത്തരിച്ചാന്തിനാൽ നാലുദിക്കും
വൃത്തിക്കണിഞ്ഞുള്ള ശുദ്ധപ്രദേശേ,

പൂക്കൾക്കകം പുക്കു നേദ്യം ഭുജിച്ചു.
തൃക്കാക്കരപ്പൻ വിളങ്ങുന്നു ഭംഗ്യാ. 10
മുററത്തണിഞ്ഞുള്ള കെട്ടിന്നകത്തായ്
മൂൎത്തിത്രയത്തെച്ചിലേടത്തു കാണാം
കെട്ടൊന്നു വേറിട്ടു നിൎമ്മിച്ചു മൃത്താൽ
സൃഷ്ടിച്ചു മാവേലിരാജാവിനേയും. 11
മാവേലിയ് നാടു കാണാൻ വരുന്നോ-
രാവന്ദ്യമാം നാളിതോണം പ്രധാനം,

പ്രീണിച്ചു വാഴുന്നു നാം നിത്യമെന്നായ്
കാണിച്ചു തേ നമ്മാൾ മാവേലിതന്നെ. 12
ഊണും വിശേഷാലുടുപ്പും നടപ്പും
കാണുന്നു നിഷ്ക്കർഷയിക്കേരളത്തിൽ,
ഈവണ്ണമെന്നെന്നുമോണത്തൊടും നാം
മേവീടുമാറാക തൃക്കാക്കരപ്പൻ. 13

തേലപ്പുറത്തു നാരായണൻതമ്പി

---

പാഠം 4.

## ആഹാരം.

| | |
|---|---|
| ശ്വാസോച്ഛ്വാസം | യഥേച്ഛം |
| രക്തചംക്രമണം | സാസ്ഥ്യം |
| ആസ്വാദ്യം | അധ്വാനം |

"എന്നും ആഹാരം കഴിക്കുന്നതെന്തിന്" എന്നു് ആരെങ്കിലും ചോദിച്ചാൽ, നാം പറയുന്ന ഉത്തരം, 'വിശപ്പുമാറുന്നതിന്" എന്നായിരിക്കും. എന്നാൽ, 'വിശപ്പ്', എന്താണെന്നോ, അതു് എങ്ങനെ ഉണ്ടാകുന്നു എന്നോ അധികമാളുകളും ആലോചിക്കാറില്ല. ഈ വിഷയത്തെസംബന്ധിച്ച ജ്ഞാനം ആരോഗ്യപൂർണ്ണമായ ജീവിതത്തിന്നു് അത്യന്തം ഉപകരിക്കുന്നതാണ്.

നമ്മുടെ ശരീരവും മനസ്സും സദാ പ്രവർത്തിച്ചുകൊണ്ടാണിരിക്കുന്നതു്. ഒരു സമയത്തും നമുക്കു പൂർണ്ണവിശ്രമം ലഭിക്കുന്നില്ല. ചിലപ്പോൾ നമ്മുടെ പ്രവൃത്തി ശരീരംകൊണ്ടും, മററു ചിലപ്പോൾ മനസ്സുകൊണ്ടുമായിരിക്കുമെന്നേയുള്ളു. നാം ഏതെങ്കിലും കളികളിൽ ഏർപ്പെടുമ്പോൾ മുഖ്യമായി പ്രവൃത്തി ചെയ്യുന്നതു് നമ്മുടെ ശരീരമാണെങ്കിൽ, പുസ്തകം വായിക്കുമ്പോഴും മററും പ്രധാനമായി പ്രവർത്തിക്കുന്നതു് മനസ്സായിരിക്കും.

ഉറക്കം ശരീരത്തിനും മനസ്സിനുമുള്ള വിശ്രമാവസരമാണെന്നാണ് നമ്മുടെ വിശ്വാസം. അതിൽ ഏറെക്കുറെ വാസ്തവമില്ലാതില്ല. സുഷുപ്താവസ്ഥയിലാണ് ശരീരത്തിനും, മനസ്സിനും അല്പമായ സ്വാസ്ഥ്യം ലഭിക്കുന്നതു്. എന്നാൽ ഈ സന്ദർഭത്തിലും ശ്വാസോച്ഛ്വാസം, രക്തചംക്രമണം മുതലായ പല ക്രിയകളും നടന്നുകൊണ്ടു തന്നെയിരിക്കുന്നുണ്ടു്. ചുരുക്കത്തിൽ ഒരു നിമിഷം പോലും ശരീരം കർമ്മരഹിതമായിരിക്കുന്നില്ലെന്നു് സൂക്ഷ്മമാലോചിച്ചാൽ മനസ്സിലാകുന്നതാണ്. ഇങ്ങനെ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു് നിമിത്തം ശരീരധാതുക്കൾക്കു് കുറവു നേരിടുകയും അതിനെ പരിഹരിക്കുവാൻ ചില പദാർത്ഥങ്ങൾ ആവശ്യമായിത്തീരുകയും ചെയ്യുന്നു. ആ പദാർത്ഥങ്ങളുടെ അഭാവത്തിലാണു സാധാരണയായി നമുക്കു് വിശപ്പു് തോന്നുന്നതു്.

ശരീരം കൊണ്ടും മനസ്സുകൊണ്ടും പ്രയത്നം ചെയ്യുന്നവർ ആവശ്യം പോലെ യഥാകാലം ആഹാരം കഴിക്കാതിരുന്നാൽ അവർക്കു് പ്രവൃത്തി ചെയ്യുന്നതിനു വേണ്ട ശക്തിയുണ്ടായിരിക്കുന്നതല്ല. ആഹാരമാണ് അവയവങ്ങൾക്കും മനസ്സിനും വ്യാപരിക്കുന്നതിനുള്ള ശക്തിപ്രദാനം ചെയ്യുന്നതു്. ആഹാരം കഴിക്കാതെ അധികം നേരം അദ്ധ്വാനംചെയ്യുന്നവർ അവശരായിത്തീരുന്നതും ആവശ്യമനുസരിച്ചു് യഥാകാലം ആഹാരം കഴിക്കുന്നവർ യാതൊരു ക്ഷീണവും കൂടാതെ ഏതു പ്രവൃത്തിയിലും ഉത്സാഹം പ്രകടിപ്പിക്കുന്നതും സാധാരണമാണല്ലൊ. ശരീരപോഷണത്തിനും ആഹാരം അത്യാവശ്യമാണ്. ചെറുപ്പത്തിൽ ശരിയായ ആഹാരം കൊടുത്തു വളർത്തുന്ന ശിശുക്കൾ പ്രായമാകുമ്പോൾ അരോഗദൃഢഗാത്രരായും, അപ്രകാരമല്ലാത്തവർ ശരീരവളർച്ച

നിലച്ച് ബലഹീനരായും തീരുന്നതു് നാം കാണാറുണ്ടല്ലോ. ഇതു മനുഷ്യരെ മാത്രം സംബന്ധിക്കുന്ന ഒരു പ്രകൃതിനിയമമല്ല. ആവശ്യംപോലെ ആഹാരം ലഭിച്ച്, യഥേഷ്ടം വനങ്ങളിൽ വിഹരിക്കുന്ന മൃഗങ്ങളേയും അല്പമായആഹാരം മാത്രം കൊടുത്തു കൂട്ടിനകത്തിട്ടു സൂക്ഷിക്കുന്ന ജന്തുക്കളേയും താരതമ്യപ്പെടുത്തി നോക്കുക. വനങ്ങളിൽ ജീവിക്കുന്നവ കൂട്ടിൽ കിടക്കുന്നവയേക്കാൾ അധികം ശക്തിയും ശൌര്യവുമുള്ളവയായിരിക്കും. വേണ്ടതുപോലെ വളങ്ങൾ ചേർത്തും വെള്ളമൊഴിച്ചു നനച്ചും ശുശ്രൂഷിച്ചു വളർത്തുന്ന ചെടികൾ തഴച്ചുവളരുകയും, വളവും, വെള്ളവും വേണ്ടതുപോലെ ലഭിക്കാത്തവ ക്ഷണത്തിൽ പട്ടുപോകുകയും ചെയ്യുന്നു. ഇതിൽ നിന്നെല്ലാം വെളിപ്പെടുന്നതു് ദേഹത്തിന്റെ രക്ഷണത്തിന്നും പോഷണത്തിന്നും ആഹാരം അത്യാവശ്യമാണെന്നല്ലേ?

മനുഷ്യരെല്ലാവരും ഭക്ഷിക്കുന്നതു് ഒരേ തരത്തിലുള്ള പദാർത്ഥങ്ങളല്ല, പലരും പലതരത്തിലുള്ളവയായിരിക്കും ഇഷ്ടപ്പെടുന്നതു്. ശരീരബലത്തിന്നു് വിവിധ പദാർത്ഥങ്ങൾ ഭക്ഷിക്കേണ്ടതു് ആവശ്യവുമാകുന്നു. പോഷകദ്രവ്യങ്ങൾ ധാരാളമുള്ളതും വേഗത്തിൽ ദഹിക്കുന്നതുമായ പദാർത്ഥങ്ങളെ തിരഞ്ഞെടുത്തു ഉപയോഗിക്കുന്നതിലാണു് നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതു്. എല്ലാവരുടേയും ശരീരസ്ഥിതി ഒന്നുപോലെയായിരിക്കുന്നതല്ലല്ലോ. അതിനാൽ ശരീരപ്രകൃതിക്കു് യോജിക്കുന്ന പദാർത്ഥങ്ങൾ ഭക്ഷിക്കുകയും ഹിതകരങ്ങളല്ലാത്തവ വർജ്ജിക്കുകയും ചെയ്യേണ്ടതാണു്. ആരോഗ്യത്തിന്നു് ഹാനികരങ്ങളായ പദാർത്ഥങ്ങൾ എത്രതന്നെ ആസ്വാ

ദ്യങ്ങളായിരുന്നാലും അവയെ വിഷതുല്യമായി വിചാരിച്ചു് ഉപേക്ഷിക്കേണ്ടതാകുന്നു.

ആഹാരം ഹിതമായിരുന്നാൽമാത്രം പോരാ, മിതമായുമിരിക്കണം. ആവശ്യത്തിലധികം ആഹാരം കഴിക്കുന്നതു് അനാരോഗ്യത്തിനു് ഹേതുവാണു്. വിശപ്പു തോന്നുമ്പോൾ ഭക്ഷിക്കുക, മതിയായാൽ വീണ്ടും ഭക്ഷിക്കാതിരിക്കുക, ഇവയായിരിക്കണം നമ്മുടെ ആഹാരനിയമം. അമിതഭക്ഷണം അനാരോഗ്യത്തിനു് നിദാനമാണു്. ആഹാരം അല്പം കുറഞ്ഞുപോകുന്നതുകൊണ്ടു് വലിയ ദോഷമൊന്നും വരാനില്ല. നേരെമറിച്ചു് വേണ്ടതിലധികമാകുന്നതുകൊണ്ടു് അജീർണ്ണം, ജ്വരം മുതലായ രോഗങ്ങൾ വന്നുചേരാനിടയുണ്ടു്. അതിനാൽ ആരോഗ്യത്തെ ആഗ്രഹിക്കുന്നവർ ആഹാരം ഹിതവും മിതവുമായിരിക്കുവാൻ പ്രത്യേകംശ്രദ്ധിക്കേണ്ടതാകുന്നു.

1. നാം ആഹാരം കഴിക്കുന്നതെന്തിനു്?
2. വിശപ്പു് തോന്നുന്നതെപ്പോൾ? എങ്ങനെ?
3. ആഹാരം സകല ജീവജാലങ്ങൾക്കും ആവശ്യമാണു്; എന്തുകൊണ്ടു്?
4. നാം അനുസരിക്കേണ്ട ആഹാരക്രമം എന്തു്?
5. ഹിതാഹാരം, മിതാഹാരം—ഇവയുടെ സ്വഭാവം വ്യക്തമാക്കുക.
6. "ആഹാരംഹിതമായിരുന്നാൽമാത്രം പോരാ, ആഹാരംമിതമായുമിരിക്കണം." ഈ വാക്യത്തിൽ ഏതു പദമാണു് രണ്ടിടത്തു പ്രയോഗിച്ചിട്ടുള്ളതു്? ഈ പുനരുക്തിദോഷം എങ്ങിനെ പരിഹരിക്കാം.

———

വിസ്മ ഭ്രമി ।ഗ



പാഠം 5

# വിമാനത്തപ്പാൽ.

വിസ്മയാവഹം    വിദൂരഭൂഭാഗങ്ങൾ
കുഗ്രാമം    ബലിഷ്ഠർ

ആദ്യകാലങ്ങളിൽ സഞ്ചാരത്തിന്നു് ഉപയോഗിച്ചുവന്നിരുന്ന വാഹനങ്ങൾ ജനങ്ങളുടെ ആവശ്യത്തിന്നു് മതിയാകാതെ വന്നതോടുകൂടി പരിശ്രമികളും ബുദ്ധിമാന്മാരുമായ ചിലർ മോട്ടാർകാറും, റയിൽവണ്ടിയും കണ്ടുപിടിച്ചു നടപ്പിലാക്കി. ഈ വാഹനങ്ങളിൽ കയറി യാത്രചെയ്യാത്തവരായി ഇന്നു് ആരെങ്കിലും ഉണ്ടോ എന്നു് സംശയമാണു്. എന്നാൽ കഴിഞ്ഞ ഇരുപതുവർഷങ്ങളിൽ ശാസ്ത്രജ്ഞരായ ചില മഹാന്മാർ നടത്തിയ നിരന്തരപരീക്ഷണങ്ങളുടെ ഫലമായി പക്ഷികളെപ്പോലെ ആകാശത്തിൽ സഞ്ചരിക്കുന്നതിന്നും മനുഷ്യർക്കു് സാധിച്ചിരിക്കുന്നു. മനുഷ്യബുദ്ധിയുടെ വിസ്മയാവഹമായ ശക്തിവിശേഷത്തെയാണു് ഇതു് പ്രത്യക്ഷമാക്കുന്നതു്. മേല്പോട്ടു് ഉയർന്നു്, ആകാശത്തിൽ ആവശ്യമനുസരിച്ചു പറക്കുമാറു് യന്ത്രങ്ങൾ കൂട്ടിയിണക്കിയിട്ടുള്ള ഒരു തരം വാഹനങ്ങൾ അവർ അതിലേയ്ക്കായി ഉപയോഗിച്ചു. ഘനം കുറഞ്ഞതും, ബലം കൂടിയതുമായ ഒരു തരം ലോഹംകൊണ്ടു് നിർമ്മിക്കപ്പെട്ട ഇവയെയാണു് നാം ഇന്നു് ആകാശവിമാനം എന്നു പറഞ്ഞുവരുന്നതു്.

ഈ വിമാനങ്ങൾ ഇന്നു് ഇന്ത്യയിലെ പല ഗ്രാമങ്ങളുടേയും നഗരങ്ങളുടേയും മുകളിൽക്കൂടി പറക്കുന്നതു സാധാരണമായിത്തീർന്നിട്ടുണ്ടല്ലോ. ഒരു നഗരത്തിൽ നിന്നു് മറെറാരു നഗരത്തിലേയ്ക്കു നിശ്ചിതസമയങ്ങളിൽ പതിവായി പറന്നുപോകുന്ന ആകാശവിമാന



ങ്ങളെ കുഗ്രാമങ്ങളിൽ പാർക്കുന്നവർപോലും ഇന്നു കാണാറുണ്ടു്. അത്ഭുതകരമായ ഈ വാഹനം നടപ്പിൽവരുന്നതുവരെ, കത്തുകളും ബാങ്കികളും മററും വിദൂരരാജ്യങ്ങളിലെത്തിക്കുവാൻ നാം ആശ്രയിച്ചുവന്നതു് തീവണ്ടി, കപ്പൽ, എന്നിവയെയായിരുന്നു. എന്നാൽ ഇന്നത്തെ

സ്ഥിതി അതിൽനിന്നു് എത്രയും വ്യത്യസ്തമാണു്. ഏതു ദൂരസ്ഥലങ്ങളിലേയ്ക്കും വിമാനങ്ങൾ വഴിയായി നമുക്കു കത്തുകൾ അയയ്ക്കുവാൻ സാധിക്കും. മദിരാശിയിൽനിന്നു് ലണ്ടനിലേയ്ക്കു അയയ്ക്കുന്ന ഒരു കത്തു് കപ്പലിലോ, റയിൽവണ്ടിയിലോ കൊണ്ടുപോകുകയാണെങ്കിൽ അവിടെ എത്തുവാൻ പതിനേഴ ദിവസം ആവശ്യമാണു്; ആകാശവിമാനമാണെങ്കിൽ അതു് ഒരാഴ്ചകൊണ്ടു് ലണ്ടനിലെത്തും. ഇങ്ങനെ കത്തുകളും, ബങ്കികളും നിശ്ചിതകാലങ്ങളിൽ ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേയ്ക്കു കൊണ്ടുപോകുവാൻ വിമാനത്തപാൽ ഏർപ്പെടുത്തിയിട്ടുള്ളതുകൊണ്ടു രാജ്യങ്ങളും നഗരങ്ങളും പൂർവ്വാധികം അടുത്തിരിക്കുന്നു എന്നു പറയാം.

ഇന്ത്യയിലെ നാനാഭാഗങ്ങളിലേയ്ക്കും, സിലോണിലേയ്ക്കും ദിനംപ്രതി, കത്തുകളും മററും വഹിച്ചുകൊണ്ടുപോകാറുള്ള റയിൽവണ്ടികളേയും, ആഴ്ചയിലൊരിക്കൽ യൂറോപ്പു്, അമേരിക്ക മുതലായ വിദൂരഭൂഭാഗങ്ങളിലേയ്ക്കു് ഇതേകാര്യത്തിനുവേണ്ടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കപ്പലുകളേയും പററി നിങ്ങൾക്കു് അറിവുണ്ടല്ലോ. ഇതേരീതിയിൽത്തന്നെ ഇപ്പോൾ ഇന്ത്യയിൽനിന്നു് ആഴ്ചയിൽ രണ്ടുപ്രാവശ്യം ഇംഗ്ലണ്ടിലേയ്ക്കു് തപാൽ ഉരുപ്പടികളേയും യാത്രക്കാരേയും വഹിച്ചുകൊണ്ടു് ആകാശവിമാനങ്ങൾ പോകുന്നുണ്ടു്. ഇൻഡ്യയിലെ മിക്ക പ്രധാന നഗരങ്ങളേയും ഇപ്പോൾ വിമാനത്തപാൽ ആഴ്ചയിൽ രണ്ടുപ്രാവശ്യം സന്ദർശിച്ചുവരുന്നു.

ആകാശവിമാനങ്ങൾക്കു് അചിന്ത്യമായ ഗതിവേഗമുള്ളതിനാൽ അവ റയിൽവണ്ടികളേയും കപ്പലുകളെ

യുംകാൾ അധികംവേഗത്തിൽ തപാൽഉരുപ്പടികൾ ദൂര സ്ഥലങ്ങളിൽ എത്തിക്കുന്നു. ഈ അടുത്തകാലത്തു് പുതിയരീതിയിലുള്ള നല്ല വിമാനങ്ങൾ നിർമ്മിക്കുകയും അവയെ നടത്തുന്നതിനു സമർത്ഥരുംബലിഷ്ഠരുമായ ആളുകളെ തിരഞ്ഞെടുത്തു പരിശീലിപ്പിക്കുകയും ചെയ്തുവരുന്നതിനാൽ യാത്രക്കാർക്കു ആകാശമാർഗ്ഗമായി നിർഭയം സഞ്ചരിക്കുന്നതിനു സാധ്യമായിട്ടുണ്ടു്. വിമാനം ഒരു സ്ഥലം വിടുന്ന നിമിഷംമുതൽ യാത്ര സുരക്ഷിതമായിരിക്കുന്നതിനും, നിശ്ചിതസമയത്തു് ഉദ്ദിഷ്ടസ്ഥലത്തു ചെന്നുചേരുന്നതിനും ആവശ്യമുള്ള സകലതും ചെയ്യേണ്ട ഭാരം വിമാനം നടത്തുന്ന ആളിനാകുന്നു. ചിലപ്പോൾ അയാൾക്കു് അതിഭയങ്കരമായി വീശുന്ന കൊടുങ്കാററുകൾക്കെതിരായി വിമാനങ്ങളെ നയിക്കേണ്ടതായി വരും. അപ്പോൾ അയാൾ നിർഭയനായി വിവേകപൂർവ്വം പ്രവർത്തിച്ചില്ലെങ്കിൽ അപായം പെട്ടെന്നുണ്ടാകുവാനിടയുണ്ടു്. മററു ചിലപ്പോൾ യന്ത്രത്തിന്നു വല്ല കേടും സംഭവിച്ചു് അതു ശരിയായി പ്രവർത്തിക്കാതെയും വരാം. അങ്ങനെ നേരിടുമ്പോൾ വിമാനത്തെ അപായം കൂടാതെഭൂമിയിലേക്കിറക്കേണ്ടതും അയാളുടെ ചുമതലയാണു്. ആകപ്പാടെ ആലോചിച്ചാൽ, ആകാശത്തിൽക്കൂടി സഞ്ചരിക്കുന്ന വിമാനം നിരപായം നിർദ്ദിഷ്ടസ്ഥലത്തെത്തിച്ചേരുമ്പോൾ മാത്രമേ അതു നടത്തുന്ന ആളിനു മനസ്സമാധാനവും, സ്വാതന്ത്ര്യവും ലഭിക്കുന്നുള്ളു എന്നു കാണാൻ കഴിയും.

നാളുകൾ ചെല്ലുന്തോറും വിമാനയാത്ര നിർഭയവും നിരപായവുമായിത്തീരുന്നതുകൊണ്ടു അതിനു് എല്ലാ രാജ്യങ്ങളിലും പ്രചാരം വർദ്ധിച്ചുവരുന്നുണ്ടു്. ഇന്ത്യയിൽ മദിരാശി, ബോംബെ, കറാച്ചി, കൽക്കത്താ,

എന്നീ നഗരങ്ങൾ ഇപ്പോൾ വിമാന ഗതാഗതം കൊണ്ടു് അന്യോന്യബന്ധങ്ങൾ ആയിരിക്കുന്നു. യാത്രക്കാരേയും കത്തുകളേയുംവഹിച്ചുകൊണ്ടുപോകുന്ന വിമാനത്തപാൽ ഇന്ത്യയിലെ മററു നഗരങ്ങളിലും താമസിയാതെ തന്നെ നടപ്പിലാകുമെന്നാണു വിചാരിക്കേണ്ടതു്. എന്നാൽ അധികം ഘനമുള്ള സാധനങ്ങളെ വഹിച്ചുകൊണ്ടു പറക്കത്തക്ക വിമാനങ്ങൾ ഇന്ത്യയിലില്ല. ആ കൃത്യം എപ്പോഴും നിർവ്വഹിച്ചുപോരുന്നതു് തീവണ്ടികളും, കപ്പലുകളും തന്നെയാകുന്നു.

1. വിമാനത്തപാൽ എന്നാൽ എന്തു്?
2. വിമാനം മററു വാഹനങ്ങളെക്കാൾ ഉപയോഗകരമാകുന്നതെപ്പോൾ?
3. വിമാനം നടത്തുന്ന ആളിൻെറ ചുമതലകൾ എന്തെല്ലാം?
4. വിമാനങ്ങൾമൂലം രാജ്യങ്ങളും നഗരങ്ങളും വളരെ അടുത്തിരിക്കുന്നു. എങ്ങിനെ?
5. നാലാമത്തെ ഖണ്ഡികയിലെ ആശയങ്ങളെ സംക്ഷേപിച്ചു് ഒരു ഖണ്ഡിക എഴുതുക.
6. സന്ധിചെയ്യുക.
   നിഃ+അപായം. നിഃ+വഹിക്ക.

---

പാഠം 6.

## അമ്പാടിയിലെ ഉണ്ണിക്കണ്ണൻ.

| | |
|---|---|
| ചങ്ങാതി | മല്ലമിഴിമാർ |
| പൂച്ചക്കരണം | തെറെറന്നു് |
| പൂഴിച്ചോർ | ശിക്യം |

ഒട്ടുവെള്ളക്കരമ്പോളമ്മയും ബാലനെ—
തെറെറന്നു കാലും മുഖവും കഴുകിച്ചു

ചാലവേ ഭസ്മക്കുറിയുമണിയിച്ചു
കാലിൽ ചിലമ്പുകൾ ചുററുമുറപ്പിച്ചു്
നാലഞ്ചുവട്ടം തഴുകിക്കനിവോടു
പീലിത്തിരുമുടി തന്നിലും ചുംബിച്ചു
ചാലേ വരുന്നൊരു ചങ്ങാതിമാരോടു്
താലോലിച്ചങ്ങു കളിപ്പാനയയ്ക്കയും;
അഞ്ചാറുനാഴിക ചെല്ലുന്ന നേരത്തു
പഞ്ചാരക്കുട്ടികലൎന്നോരു ചോറുമായ്
ചഞ്ചലനേത്രനെക്കാണാഞ്ഞു മാതാവു
കൊഞ്ചിവിളിച്ചങ്ങു നീളെ നടക്കയും
പിന്നേയുമുണ്ണികൾ ചങ്ങാതിമാരോടു-
മൊന്നിച്ചു മുററത്തിരുന്നു കളിക്കയും;
കണ്ണൻചിരട്ടയിൽ പൂഴിനിറച്ചിട്ടു
കണ്ണും തുളച്ചങ്ങുയൎത്തിപ്പിടിക്കയും;
മണ്ണുപൊഴിയുന്ന കണ്ടു രസിക്കയും;
മണ്ണിൽ കരംകൊണ്ടു നീളെ വരയ്ക്കയും;
കൊച്ചുകരം രണ്ടും കുത്തപ്പൊടി തന്നിൽ
പൂച്ചക്കരണം മറിഞ്ഞു കളിക്കയും;
മെച്ചത്തിൽ നല്ലൊരു പൂഴിച്ചോറുണ്ടാക്കി
കൊച്ചുകൾക്കെല്ലാം വിളമ്പിക്കൊടുക്കയും;
അച്ചെളി മേളിച്ചു മേനിവിയൎക്കയും;
കച്ചുകൊണ്ടച്ചിമാർ ചെന്നിട്ടു തൂക്കയും
മച്ചിലൊളിച്ചു ചിലരങ്ങു പാൎക്കയും
മെച്ചം തിരഞ്ഞു കണ്ടുച്ചത്തിലാൎക്കയും;
മല്ലമിഴിമാരെ വഞ്ചിപ്പതിന്നായി
കല്യാണരൂപൻ മുതിൎന്നുതുടങ്ങിനാൻ.
എല്ലാരുമോരോരോ കോട്ടിന്നു പോയപ്പോൾ
മെല്ലെക്കടന്നാനൊരാലയം തന്നിലും

മററൊരു ബാലന്റെ തോളിൽ കരയേറി-
ത്തെററന്നെടുത്തുടൻ വെണ്ണ ഭുജിക്കുമ്പോൾ
ചെന്നങ്ങടിയിൽ നിന്നീടുന്ന ബാലക-
ന്നൊട്ടും കൊടാഞ്ഞവനിട്ടേച്ചു മണ്ടിനാൻ
ചാടുവാൻ മേലാഞ്ഞു കണ്ണുനീർപിടി-
ച്ചാടിയുഴന്നു നിന്നീടുന്നു ബാലകൻ
കേഴുന്ന കേട്ടിട്ടു ബാലനെച്ചെന്നുടൻ
ചാലേ പിടിച്ചങ്ങിറക്കി നിർത്തീടിനാൾ.
"ശിക്യം പിടിച്ചു നിന്നാടീടുവാനിന്ന-
ശക്യമായങ്ങനേ വന്നു കുമാരകാ?"
ഏവം യശോദ പറഞ്ഞതു കേട്ടപ്പോൾ
ബാലൻ മുഖം താഴ്ത്തിനിന്നു ചൊല്ലീടിനാൻ:—
"അമ്മേ ഉറിയിലെന്തെന്നു നോക്കീടുവാൻ
ചെമ്മേ പിടിച്ചങ്ങുയർന്നുനിന്നേനഹം;
ഇമ്മായമൊന്നുമറിഞ്ഞതുമില്ല ഞാൻ
നന്മയിലേതും പൊളിയല്ല ചൊല്ലുന്നു.
പാലിൽ കൊതിയെനിക്കില്ലെന്നറിക നീ,
പാലെന്നു ചൊല്ലുന്നതെന്തെന്നറിഞ്ഞില്ല,
ബാലതകൊണ്ടു ഞാൻ കണ്ടുനിന്നേയുള്ളു.
പാലിന്നു കയ്പ്പോ പുളിയോ മധുരമോ?
പാലുപാലെന്നതു കേൾക്കാമതെന്തെന്നു
ചാലവേ നോക്കാൻ കരയേറി ഞാനുറി
കൊള്ളരുതീക്കുടം തന്നിലെപ്പാലിന്നു
കള്ളം പറകയല്ലമ്മ ബോധിക്കണം,
ഉള്ളിലുണ്ടൊന്നു വെളുത്തുരുണ്ടങ്ങനെ
തള്ളിനടക്കുന്നതെന്തെന്നറിഞ്ഞില്ല.
നന്നായടച്ചതു വയ്ക്കുവാനുള്ളകാരണം
വന്നതെന്നത്രെ നമുക്കു തോന്നീടുന്നു."

1. ഉണ്ണിക്കണ്ണനെ യശോദ, ദിവസംതോറം കാലത്തു് എങ്ങിനെ ശുശ്രൂഷിച്ചുവന്നു?
2. ഉണ്ണിക്കണ്ണൻെറ ലീലകളെ സ്വന്തം വാക്യത്തിലെഴുതുക.
3. ഉറിയിൽ തൂങ്ങിനിന്നതെന്തിനെന്നു ചോദിച്ചപ്പോൾ ബാലൻ പറഞ്ഞ മറുപടിയെന്തായിരുന്നു?
4. സന്ധിചെയ്യുക.
   പീലി+തിരുമുടി. ഭസ്മ+കറി.
5. ചൊല്ലീടിനാൻ, ചൊല്ലീടിനേൻ, ഈ ക്രിയാപദങ്ങളുടെ ലിംഗപുരുഷവചനങ്ങൾ എഴുതുക.

---

## പാഠം 7.

# എൻെറ ഭവനം

## II

അസ്ഥിഗ്രന്ഥികൾ ശ്വാസോച്ഛ്വാസം
മാംസപേശികൾ വിദ്യുച്ഛക്തി

ഞാൻ വസിക്കുന്ന ഭവനം ചില സംഗതികളിൽ മററു കെട്ടിടങ്ങളിൽ നിന്നു് വ്യത്യാസപ്പെട്ടതാകുന്നു. സാധാരണമായി ഒരു ഭവനം ഇളക്കംകൂടാതെ ഉറച്ചിരിക്കത്തക്കവണ്ണം പണിതിരിക്കും. അതിനാൽജനാല, വാതിൽ ഇത്യാദികളുടെ കതകൊഴികെ യാതൊന്നുംഇളക്കത്തക്കതല്ല. എൻെറ ഭവനത്തിൽ നേരെ മറിച്ചാണു്. കപാലത്തിൻെറ എന്നപോലെ ചില ചില്ലുകൾ ഇളകുവാൻ വയ്യാതെ ഉറപ്പിച്ചു ബന്ധിച്ചിരിക്കുന്നു. എന്നാൽ ശേഷമുള്ള എല്ലുകൾ സന്ധികളിന്മേൽ ഇളകുന്നവയാണു്.

ഈ സന്ധികളെല്ലാം അതാതിൻെറ സ്ഥാനത്തു എങ്ങിനെയാണ് ശരിക്ക് ഇരിക്കുന്നതു്? രണ്ടെല്ലുകൾ ചേർത്തുവച്ചു് അവ വല്ലതുംകൊണ്ടുംബന്ധിച്ചില്ലെങ്കിൽ സന്ധി തെററിപ്പോകുമെന്നു് അറിയാമല്ലോ. ഇതിന്നു തോലുപോലെ ബലമുള്ളതും വെളുത്ത മിനുസമുള്ളതുമായ ഗ്രന്ഥികൾ അല്ലെങ്കിൽ അസ്ഥിഗ്രന്ഥികൾ എന്നൊരു വക സാധനം ഉപയോഗിച്ചിട്ടുണ്ട്.

നാം നമ്മുടെ ചലനങ്ങളിൽ സന്ധികളെ ഇത ധാരാളമായി ഉപയോഗിച്ചുകൊണ്ടിരിക്കെ അവ തേയാതിരിക്കുന്നതിന്നു് കാരണമെന്തു്? എല്ലുകൾ ഉണങ്ങിയവയായിരുന്നുവെങ്കിൽ അവ തമ്മിൽ ഉരഞ്ഞു് അല്പകാലംകൊണ്ടു് ഉപയോഗമില്ലാതായിത്തീരുമായിരുന്നു. ഒരു വണ്ടിയുടെ അച്ചുതണ്ടും ചക്രവും തമ്മിൽ ഉരഞ്ഞുകേടു വരാതിരിക്കുന്നതിന്നു് എന്താണ് ചെയ്യാറ്? അവയ്ക്കു കൊഴുപ്പു കൊടുക്കുന്നു. ഇതു അവയുടെ ഉപയോഗത്തിൻെറ അവസ്ഥപോലെയും ചെയ്യുന്നു. സന്ധികളുടെ സ്ഥിതിയും അപ്രകാരംതന്നെയാണ്. അത്ഭുതകരമാകുംവണ്ണം അവ മൃദുവാക്കിത്തീർത്തിട്ടുണ്ടു്. അവയുടെ ചുററും അടഞ്ഞുകിടക്കുന്ന ഒരു സഞ്ചിയുള്ളതിൽനിന്നു എണ്ണപോലെ ഒരു സാധനം നിർഗ്ഗമിക്കും. ഈ സാധനമാകുന്നു സന്ധികളെ എല്ലായ്പോഴും മയപ്പെടുത്തിവെച്ചുകൊണ്ടിരിക്കുന്നതു്. നമ്മുടെ സന്ധികൾക്കു് നാം എണ്ണ കൊടുക്കേണ്ട ഭാരമില്ല ആവശ്യംപോലെ എണ്ണ തനിയെ ഉണ്ടാകും.

ഞാൻ വസിക്കുന്ന ഭവനത്തിൻെറ മേച്ചലിന്നു പല ഭാഗങ്ങളുണ്ടു്. പല്ലുകളുടെ ബഹിർഭാഗം ഒഴിച്ചു സകല എല്ലുകളും ഒരു മാതിരി ഘനംകുറഞ്ഞ തോൽകൊണ്ടു ചുററപ്പെട്ടിരിക്കുന്നു. എല്ലുകളും ദേഹത്തിലെ

മററു ഭാഗങ്ങളെപ്പോലെതന്നെ ദുഷ്ടില്ലാത്ത ചോരകൊണ്ടു് പോഷിപ്പിക്കേണ്ടവയാണു്. അവയെ മൂടുന്ന തോലുകളിൽ അനേകം ചോരക്കുഴലുകൾ ഉണ്ടു്. ഇവ ഒരു വലപോലെ എല്ലിൻെറ പുറമേ വ്യാപിച്ചിരിക്കുന്നു.

മാംസപേശികൾ എന്നു പറയുന്നതു് മാംസം തന്നെയാകുന്നു. അവയുടെ ചുവപ്പുനിറത്തിനു് കാരണം അവയിൽക്കൂടി അങ്ങുമിങ്ങും ധാരാളമായി പാഞ്ഞുകൊണ്ടിരിക്കുന്ന ചോരയാകുന്നു. മാംസപേശികൾ വെള്ളത്തിലിട്ടു കുറെ അധികംനേരം തിളപ്പിച്ചാൽ അതിൻെറ ചുവപ്പുനിറം ഇല്ലാതെയാകും.

മാംസപേശികളുടെ സഹായം ഇല്ലായിരുന്നെങ്കിൽ കരചരണാദികൾ മടക്കുവാനോ യഥേഷ്ടം ചലിപ്പിക്കുവാനോ കഴിയുമായിരുന്നില്ല. അവയില്ലായിരുന്നുവെങ്കിൽ നമ്മുടെ ദേഹം അനക്കുവാൻ വയ്യാതായേനേ. അവമൂലമാകുന്നു നാം കണ്ണുരുട്ടുന്നതും ചിരിക്കുന്നതും സംസാരിക്കുന്നതും. നാം എഴുതിക്കൊണ്ടിരിക്കുന്ന സമയം തൂവൽ വേണ്ടപോലെ കൊണ്ടുപോകുന്നതിലേയ്ക്കു എത്രവേഗം മാംസപേശികളെക്കൊണ്ടു് പ്രവൃത്തി എടുപ്പിക്കുന്നു! മാംസപേശികൾക്കു് മററൊന്നിൻെറ സഹായംകൂടാതെ നീളുന്നതിനും കുറകുന്നതിനുമുള്ള ശക്തിയുണ്ടു്. അവയ്ക്കു നീളം കുറയുമ്പോൾ വണ്ണം വയ്ക്കുകയും കട്ടപ്പം കൂടുകയും ചെയ്യും.

മാംസപേശികൾക്കു വ്യായാമംകൊണ്ടു് ശക്തി വർദ്ധിക്കുകയും, അതില്ലാഞ്ഞാൽ ശക്തി ക്ഷയിക്കയും ചെയ്യുന്നു. നിശ്ചിതമായ സമയത്തു പതിവായിട്ടു വ്യായാമം ചെയ്യണം. ശുദ്ധവായുവും സൂര്യപ്രകാശവും സുലഭമായ പ്രദേശമാണു് വ്യായമത്തിനു സമുചിതമായ സ്ഥാനം. വയറുനിറച്ചു ഭക്ഷണം കഴിച്ചതിനു

ശേഷം ഉടനെ വ്യായാമം ചെയ്യരുതു്. വ്യായാമം ചെയ്തുകഴിഞ്ഞാൽ ഉടൻതന്നെ വയറുനിറയെ ഭക്ഷിക്കുന്നതും നല്ലതല്ല.

എന്റെ ഭവനത്തിന്റെ ബഹിർഭാഗം മുഴുവൻ തോൽ എന്നു പറയുന്ന ഒരു ഉറകൊണ്ടു് ഒരു മാതിരി മൂടിയിരിക്കുന്നു. ഉള്ളിലുള്ള സകല അവയവങ്ങളേയും കേടുവരാതെ രക്ഷിപ്പാൻ അതു സഹായിക്കുന്നു. എന്നാൽ ഒരു ഈച്ച വന്നിരുന്നാൽപോലും ഉടൻ അറിയത്തക്കവണ്ണം അതു അത്ര ഉണർച്ചയുള്ളതാണു്. തോൽ രണ്ടുപതനമായി ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഇവ രണ്ടിന്റേയും ഇടയ്ക്കാകുന്നു ദേഹത്തിലെ നിറത്തിന്റെ ഇരിപ്പു്. അതു പല ദിക്കുകാരുടേയും പല ആളുകളുടേയും ഇടയിൽ വ്യത്യാസപ്പെട്ടുകാണാം. സൂര്യരശ്മി ധാരാളമായി തട്ടുന്നതിനാൽ അതിനു ഭേദതി വരുന്നതാണു്. ആകയാൽ വെയിലത്തിറങ്ങി സഞ്ചരിക്കുന്ന ഒരുവൻ കറുത്തും പുറത്തിറങ്ങാതെ അകത്തുതന്നെ ഇരിക്കുന്ന ഒരുവൻ വിളർത്തും കാണപ്പെടുന്നു.

ഇന്ത്യയിൽ അനേകം ഭവനങ്ങളിൽ ധാന്യം പൊടിക്കുന്നതിനുള്ള കല്ലുകൾ ഉണ്ടു്. എന്റെ ഭവനത്തിലും അതിനുള്ള കല്ലുകൾ ഉണ്ടു്. അവ പല്ലുകളാകുന്നു. ഭക്ഷണസമയത്തു മുകളിലെ പല്ലുകൾ അനങ്ങുന്നില്ല. ചുവട്ടിലേവമാത്രം പൊങ്ങുകയും താഴുകയും ചെയ്യുന്നു. ചുവട്ടിലെ പല്ലുകൾകൊണ്ടു് ഭക്ഷണസാധനം ചതയ്ക്കുന്നതിനുപുറമേ അതോടുകൂടി ഒരു അരയ്ക്കലുമുണ്ടു്.

നമ്മുടെ ഭക്ഷണത്തിൽനിന്നു് ഉണ്ടാകുന്ന പോഷകസാധനം ചോരയിൽ ചെന്നുചേരുന്നു. ചോര ദേഹത്തിൽ ചുററിസഞ്ചരിക്കുന്നതോടുകൂടി പോഷകസാധനങ്ങളെ സകല ദിക്കുകളിലും എത്തിക്കുകയും അവിട

ങ്ങളിലെ ദുഷിച്ച സാധനങ്ങൾ കൊണ്ടുപോരികയും ചെയ്യുന്നു. അതു ഏകദേശം ഒരു അടുപ്പിൽനിന്നു വെണ്ണീറമാററി അതിലേയ്ക്കു വിറകുതള്ളിക്കൊടുക്കുന്നതുപോലെയാണ്.

നാം എല്ലായ്പ്പോഴും ശ്വാസോച്ഛ്വാസം ചെയ്തു കൊണ്ടിരിക്കുന്നു. വായു നമ്മുടെ ജീവൻ നിലനിർത്തുവാൻ അത്യാവശ്യമായ ഒരു സാധനമാണ്. നാം ശ്വസിക്കുന്ന വായു ശുദ്ധമായിരിക്കേണ്ടതിന് ഭവനവും അതിനു നാലുപുറവും ഉള്ള മുററങ്ങളും വൃത്തിയായി സൂക്ഷിക്കണം.

വലിയ പട്ടണങ്ങളിലെല്ലാം കമ്പിയാപ്പീസുകൾ ഉണ്ടല്ലോ. വിദ്യുച്ഛക്തിമൂലമായി ഈ കമ്പികളിൽകൂടി വർത്തമാനം പല ദിക്കുകളിലും അറിയിക്കാം. ഞാൻ വസിക്കുന്ന ഭവനത്തിലും കമ്പിആഫീസുണ്ട്. അതു മുൻപറഞ്ഞ താഴികക്കുടത്തിനുള്ളിലാകുന്നു. അതിനു തലച്ചോർഎന്നാണ് പേർ. അതു് അത്ഭുതം തോന്നത്തക്കവണ്ണം മടങ്ങിമടങ്ങി ഇരിക്കുന്നു. തലച്ചോറുമൂലം നാം സകല സാധനങ്ങളുടേയും ഗുണദോഷങ്ങൾ പഞ്ചേന്ദ്രിയങ്ങൾ വഴി അറിയുന്നു. അതു നശിച്ചാൽ യാതൊരുകാര്യവും നമുക്ക് ഓർമ്മയുണ്ടായിരിക്കയില്ല.

ഒരു ഭവനം അടിച്ചുവാരിയാൽ ചപ്പുചവറെല്ലാം പുറത്തുകളയാറുണ്ടല്ലോ. അവ അകത്തുതന്നെ ഇരുന്നാൽ ദേഹസൗഖ്യത്തിനു ഹാനികരമാകുന്നു. അതുകൊണ്ട് എൻെറ ഭവനത്തിലെ ചപ്പുചവറുകളും ദിവസേന നീക്കം ചെയ്യുന്നുണ്ട്. ഈ വ്യാപാരത്തിനു വിസർജ്ജനം എന്നു പേരാകുന്നു.

1. നാം വസിക്കുന്ന ഭവനത്തിനും, നമ്മുടെ ശരീരത്തിനും തമ്മിൽ ഏതെല്ലാം വിഷയങ്ങളിൽ സാദൃശ്യമുണ്ട്?

2. ഏതെല്ലാം സംഗതികളിൽ അവ വ്യത്യാസപ്പെട്ടിരിക്കുന്നു?
3. അസ്ഥിഗ്രന്ഥികളുടെ ഉപയോഗം എന്തു്?
4. ശരീരത്തിലുള്ള അസ്ഥികൾ തേഞ്ഞുപോകാതിരിക്കാൻ കാരണമെന്തു്?
5. മാംസപേശികളുടെ പ്രവൃത്തി എന്തു്?
6. നമ്മുടെ ശരീരത്തിനു വർണ്ണഭേദം ഉണ്ടാകുന്നതെങ്ങനെ?
7. തലച്ചോറിന്റെ ഉപയോഗം എന്തു്?
8. സന്ധിചെയ്യുക

   വിദ്യുത്+ശക്തി. പഞ്ച+ഇന്ദ്രിയം
   ശ്വാസ+ഉച്ഛ്വാസം.
9. ഏതാണു ഭാഷാശൈലിക്കു യോജിച്ചതു.—

   (a) വ്യായാമം എടുക്കുക.
   (b) വ്യായാമം ചെയ്യുക.
10. "നാം", ഈ പദം ഏതു ശബ്ദവിഭാഗത്തിൽ പെടുന്നു. പൂജകബഹുവചനമായും സാധാരണ ബഹുവചനമായും ഇതു വാക്യത്തിൽ പ്രയോഗിക്കുക.

---

## പാഠം 24.

# ഉറക്കം.

---

ആത്മാവു രാജാവു, മനസ്സു മന്ത്രി,
പഞ്ചേന്ദ്രിയം കീഴധികാരി വർഗ്ഗം;
രാജ്യാംഗമംഗം പലതുണ്ടു ദേഹ-
രാജ്യത്തവർക്കിങ്ങിളവാണുറക്കം.
താന്താങ്ങൾ തങ്ങൾക്കുതകുന്നതായി-
ക്കല്പിച്ച കർമ്മങ്ങളെയന്തിയോളം

എല്ലായ്പ്പോഴും ചെയ്തു തളർന്നിരിക്കു-
ന്നേരത്തു വേണ്ടും നിലയാണുറക്കം. 2
ഇടയ്ക്കു വിശ്രാന്തിയെടുത്തിടാതെ
തുടർച്ചയായിത്തൊഴിൽതന്നെ ചെയ്താൽ
കിടപ്പിലാമേവനുമെന്നു നാട്ടിൽ
നടന്നു ചൊല്ലും ഗുരുവാണുറക്കം. 3
ഉണർച്ച നൽകുന്നൊരുദാരതേജോ-
ഗുണംവിളങ്ങും രവിയസ്തമിച്ചാൽ
കനത്തു കൂടുന്നൊരിരുട്ടിൽ മുട്ടും
ജനങ്ങൾതൻ കണ്ണടവാണുറക്കം. 4
ഉറക്കമുത്സാഹഗുണത്തിനുള്ളൊ-
രിറക്കമെന്നോർത്തു ഭയപ്പെടേണ്ട;
മുറയ്ക്കിരുട്ടിപ്പടിയുദ്യമക്ക-
യ്യുറയ്ക്കുവാനുള്ള മരുന്നുറക്കം. 5

1 ഈ പദ്യങ്ങളുടെ ആശയത്തെ നല്ല ഗദ്യത്തിൽ പരാവർത്തനംചെയ്ക.

2 ചെയ്താൽ, ചെയ്തു, ഈ ക്രിയകളുടെ പ്രയോജനം, ഉദാഹരണത്തോടുകൂടി വ്യക്തമാക്കുക.

---

പാഠം 9.

## ബുദ്ധിസാമർത്ഥ്യം.

---

| | |
|---|---|
| കൈവർത്തകൻ | ധീവരൻ |
| ദാശൻ | പരിണാമം |
| ഭഗോദരൻ | ശതവർഷം |

പണ്ടു് ഒരു വൃദ്ധനായ കൈവർത്തകൻ ഉണ്ടായിരുന്നു. അയാൾ പ്രതിദിനം കടലിൽപോയി വലവീശി മീൻപിടിക്കും. എന്നാൽ ഒരു ദിവസം നാലു പ്രാവശ്യ

ത്തിലധികം വലവീശുകയില്ലെന്നു് ആ ദാശന്നു് നിശ്ചയമുണ്ടായിരുന്നു.

ഒരു ദിവസം രാവിലെ അയാൾ പതിവുപോലെ കടലിൽ വലവീശി. എന്തോ ഘനമുള്ള സാധനം വലയിൽ കുടുങ്ങിയതായി തോന്നി; വലിയ മത്സ്യമായിരിക്കും എന്നു വിചാരിച്ചു് വളരെ സന്തോഷത്തോടുകൂടി വല വലിച്ചു കരയ്ക്കു കയററിയപ്പോൾ, അതു് ഒരു കഴുതയുടെ ശവമായിരുന്നുവെന്നുകണ്ടു. വലഅലച്ചു കഴുകി, അയാൾ അതു വീണ്ടും വീശി. ആ സമയത്തും ഘനമുള്ള ഒരു സാധനം കുടുങ്ങിയതായി തോന്നുകയും വല വലിച്ചുനോക്കിയപ്പോൾ, കുറെ കല്ലും ചെളിയും അല്ലാതെ മത്സ്യങ്ങൾ ഒന്നും ഇല്ലെന്നു കാണുകയും ചെയ്തു. മൂന്നാമത്തെ പ്രാവശ്യവും വലവീശി; മൂന്നാമത്തെപ്രാവശ്യവും കല്ലും ചെളിയും മാത്രം കിട്ടി. ഇങ്ങനെ ഭഗ്നാശനായ ദാശൻ, നാലാമതും വല വീശാൻ ആരംഭിച്ചു. "ഏതായാലും എൻെറ പതിവിനെതിരായി ഞാൻ പ്രവർത്തിക്കയില്ല. വല്ല മത്സ്യവും കിട്ടിയെങ്കിലാവട്ടെ, ഇല്ലെങ്കിലാവട്ടെ, അഞ്ചാമതു ഞാൻ വലവീശുകയില്ല," എന്നു് അയാൾ തന്നത്താൻ പറഞ്ഞു്വീണ്ടുംവലവീശിയപ്പോൾ കിട്ടിയതു വലിയൊരു പിത്തള ഭരണിയായിരുന്നു. ദാശൻ അതു കണ്ടപ്പോൾ, ഇങ്ങനെ പറഞ്ഞു:"—ആവട്ടെ, മത്സ്യം കിട്ടിയില്ലെങ്കിലും, ഇതു് തരക്കേടില്ലെന്നു തോന്നുന്നു. ഈ ഭരണിവിററു വല്ല ഭക്ഷണപദാർത്ഥവും വാങ്ങാമല്ലൊ." ഭരണി എടുത്തു് അയാൾ തിരിച്ചും മറിച്ചും നോക്കി. അതിന്നു് ഒരു അടപ്പുണ്ടെന്നും അതു് അരക്കിട്ടു് ഉറപ്പിച്ചിരിക്കയാണെന്നും കണ്ടു. കുലുക്കിനോക്കി; ഉള്ളിൽ ഒന്നും ഉള്ളതായി തോന്നിയില്ല. ഏതായാലും ഉറപ്പായി അടപ്പിട്ടിരുന്ന

തിനാൽഉള്ളിൽ വല്ലതും ഉണ്ടായിരിക്കും എന്നു് ധീവരൻ വിചാരിച്ചു. കത്തിയെടുത്തു് അരക്കു പൊട്ടിച്ചു; പ്രയാസപ്പെട്ടു മൂടിതുറന്നു; കമിഴ്ത്തിനോക്കി; ഒന്നും വെളിക്കുവന്നില്ല. ഒഴിഞ്ഞഭരണിയാണെന്നു തീർച്ചയാക്കി അതു് ഒരു ദിക്കിൽവെച്ചു.

അപ്പോഴേയ്ക്കു്, അതാ, അതിൽനിന്നുപുകവരുന്നു. പുക പൊങ്ങിപ്പൊങ്ങി, നാലുഭാഗത്തും പടർന്നു. ആ ധൂമപടലംഒക്കേക്കൂടി ഒരു രൂപംകൈക്കൊള്ളുന്നതായി കണ്ടു് ദാശൻ ഭയപ്പെട്ടു. ഒടുവിൽ അതു് ഒരു ഭൂതമായി പരിണമിച്ചു. അയാൾ അത്ര വലിയ ഭൂതത്തെപ്പററി കേൾക്കകപോലും ചെയ്തിരുന്നില്ല.

ദാശൻ ഓടിപ്പോവാൻശ്രമിച്ചു. കാലുകൾ പക്ഷേ, പേടികൊണ്ടു നീങ്ങിയില്ല. ഭൂതം ഭയങ്കരശബ്ദത്തിൽ ഇങ്ങനെ ഗർജ്ജിച്ചു "എടാ! നികൃഷ്ടാ, നീ മരണത്തിന്നു് ഒരുങ്ങിക്കൊൾക." ദാശൻ ഇതു കേട്ടു് പൂർവ്വാധികം ഭയപ്പെട്ടു, മുട്ടുകുത്തി, കൈകൂപ്പി, "അല്ലയോ മഹാത്മാവേ, പ്രസാദിച്ചാലും! എന്നെ എന്തിന്നു കൊല്ലുന്നു? ഞാൻ അങ്ങയെ ഈ ഭരണിയിൽനിന്നു മോചിപ്പിക്കയല്ലെ ചെയ്തതു്?" എന്നു് അറിയിച്ചു.

ഭൂതം:—"അതു ശരിയായിരിക്കാം. പക്ഷെ ഞാൻ നിന്നെ കൊല്ലുമെന്നു പ്രതിജ്ഞചെയ്തുപോയി. അതുകൊണ്ടു് നിന്നെ കൊല്ലുകതന്നെ വേണം."

ദാശൻ:—"മഹാത്മാവേ സാധുവായ എന്നെ കൊല്ലരുതേ. എന്നിൽ കരുണ തോന്നണേ."

ഭൂതം:—"കൊല്ലണംഎന്നതിന്നു സംശയമില്ല. ഏതു വിധത്തിൽ മരിക്കണമെന്നാണു നിന്റെ ആഗ്രഹം? അതു പറയുക."

ദാശൻ:—"അയ്യോ എന്തിനാണു് എന്നോടു് ഇത്ര നിർദ്ദയത്വം കാണിക്കുന്നതു്?"

ഭൂതം:—"അതോ, പറയാം. ഈ ശപിക്കപ്പെട്ട ഭരണിയിൽ എന്നെ അടച്ചുമൂടീട്ടു നാലുശതവർഷമായി. ആദ്യത്തെ നൂററാണ്ടിൽ എന്നെ വല്ലവരും മോചിപ്പിച്ചെങ്കിൽ അവന്നു് അളവില്ലാത്ത ധനം കൊടുക്കും എന്നു ഞാൻ ശപഥംചെയ്തു; ആരും അതിന്നുണ്ടായില്ല. പിന്നത്തെ നൂററാണ്ടിൽ എന്നെ മോചിപ്പിക്കുന്നവർക്കു് ലോകത്തിൽ മുഴുവൻ ഉള്ള ധനം കൊടുക്കുമെന്നു പ്രതിജ്ഞചെയ്തു; അപ്പോഴും ആരും അതിന്നു് ഉണ്ടായില്ല. മൂന്നാമത്തെ ശതാബ്ദത്തിൽ എന്നെ മോചിപ്പിക്കുന്ന ആളെ ഞാൻ രാജാധിരാജനാക്കും എന്നു സത്യംചെയ്തു. അപ്പോഴും ആരും ഉണ്ടായില്ല. ഞാൻ ഭഗ്നാശനായി; എനിക്കു കോപം വന്നു; നാലാമത്തെ നൂററാണ്ടിൽ എന്നെ മോചിപ്പിക്കുന്ന ആളെ ഞാൻ കൊല്ലും എന്നു ശപഥംചെയ്തു. നീആണു് എന്നെ ഇപ്പോൾ മോചിപ്പിച്ചതു്. അതുകൊണ്ടു എൻെറ സത്യം പാലിക്കുവാൻ നിന്നെ കൊല്ലാതെ നിവൃത്തിയില്ല."

എന്താണു് ഈ ഘാതകനിൽനിന്നും രക്ഷപ്പെടുവാൻ മാർഗ്ഗം എന്നു കൈവർത്തകൻ ആലോചിച്ചു് ഇങ്ങനെ പറഞ്ഞു:—"മഹാത്മാവേ, അവിടുന്നു് ഈ ഭരണിയിൽ നിന്നാണു് വെളിക്കു വന്നതെന്നുള്ളതു് നേരാണോ."

ഭൂതം:—"എന്താണു സംശയം? ഞാൻ ഇതിന്നുള്ളിൽ ആയിരുന്നു."

ദാശൻ:—"ഇത്ര ഭയങ്കരനായ അവിടുത്തേക്കു് ഇത്ര ചെറിയ ഭരണിയിൽ കടന്നുകൂടുവാൻ എത്ര വലിയ

സിദ്ധാന്തവണ്ണം. അതു് അവിടത്തേയ്ക്കുണ്ടോ? അവിടത്തെ ചെറുവിരൽ കൂടി ഇതിൽ കടക്കുകയില്ലല്ലോ; അതുകൊണ്ടു ഞാൻ അതു വിശ്വസിക്കയില്ല."

ഭൂതം:—"ഓഹോ! നീ അതു വിശ്വസിക്കയില്ലയോ? എന്നാൽ നിനക്കു കാണണമോ?" എന്നു പറഞ്ഞു വീണ്ടും പുകയായി ഭരണിക്കുള്ളിൽ കടന്നു. "ഇപ്പോൾബോദ്ധ്യമായോ?" എന്നു വിളിച്ചുചോദിച്ചു. "ബോദ്ധ്യമായി,ബോദ്ധ്യമായി" എന്നുപറഞ്ഞുകൊണ്ടു ദാശൻ ഭരണിയുടെ മൂടിയെടുത്തു് അതിൻെറ വായിൽ അടിച്ചമർത്തി. "എന്നെ വിടണേ, എന്നെ വിടണേ" എന്നു ഭൂതം വിളിച്ചുപറഞ്ഞപ്പോൾ, "വിടാനോ? നിന്നെയോ? എന്തിനു്? എന്നെ കൊല്ലാനോ?" എന്നു പറഞ്ഞുകൊണ്ടു ദാശൻ ഭരണിയെടുത്തു് കടലിൽ എറിഞ്ഞു്, നേരെ വീട്ടിലേയ്ക്കു പോയി.

1. ഈ പാഠത്തിലെ കഥ സ്വന്തം വാക്യത്തിൽ ചുരുക്കിയെഴുതുക.
2. തന്നെ മോചിപ്പിച്ച കൈവർത്തകനെ ഭൂതം കൊല്ലാനൊരുങ്ങിയതെന്തുകൊണ്ടു്?
3. കൈവർത്തകൻ രക്ഷനേടിയതെങ്ങനെ?
4. അനാഖ്യാതരൂപമാക്കുക.

ഭൂതം:—"എന്താണുസംശയം? ഞാൻ ഇതിനുള്ളിലായിരുന്നു."

5. 'അങ്ങു പ്രസാദിക്കണമേ' 'അങ്ങു പ്രസാദിച്ചാലും' ഈ വാക്യങ്ങളിൽ ക്രിയകളുടെ രൂപഭേദം കൊണ്ടു എന്തർത്ഥഭേദം ഉണ്ടാകുന്നു.

———

## പാഠം 10.

# വർഷകാലം.

| | |
|---|---|
| അംബരം | പച്ചോടം |
| അംബുദജാലം | ചാർത്ത് |
| അംബുധി | നീപങ്ങൾ |

മേചക കാന്തി കലർന്നുതുടങ്ങീതെ
മേഘങ്ങളെല്ലാമെ മെല്ലെ മെല്ലെ! 1
ഡംബരമാണ്ടു മുഴങ്ങിത്തുടങ്ങീത-
ങ്ങംബരം തന്നിലെ മെല്ലെ മെല്ലെ! 2
അംബുധിജാലങ്ങളംബുധി തന്നിലു-
മംബരംതന്നിലും മേവിനിന്നു. 3
പാരിച്ചു നിന്നോരു പേമഴ തൂകീട്ടു
പാരിടമെങ്ങുമേ മുങ്ങിക്കൂടി. 4
വർഷത്തെക്കണ്ടുള്ള കർഷകന്മാരെല്ലാം
ഹർഷത്തെപ്പൂണ്ടു തുടങ്ങീതെങ്ങും. 5
കച്ചുതുടങ്ങിന മച്ചകമോരോന്നി-
ലിച്ഛുതുടങ്ങിപ്പുലർക്കമപ്പോൾ; 6
പച്ചോടമില്ലാഞ്ഞിട്ടുൾച്ചൂടുമുണ്ടായി
പിച്ചയായുള്ളോന്നിക്കാല ലീല. 7
ചീർത്തുള്ള മേഘത്തിൻ ചാർത്തു പരന്നപ്പോൾ
മാർത്താണ്ഡബിംബം മറഞ്ഞുപോയി; 8
മായയിൽ മൂടിന മാനസം തന്നിലെ
ജ്ഞാനം മറഞ്ഞങ്ങു പോകുംപോലെ. 9
നീപങ്ങൾ പൂത്തതു കണ്ടോരു വണ്ടുകൾ
നീളവേ പാഞ്ഞു തുടങ്ങിതന്നിൽ. 10

നന്മ കുറഞ്ഞുള്ള നെന്മേനി വേണ്ടീല–
യുന്മേഷമാണ്ടുള്ളോർക്കെന്നേയുള്ളൂ. 11
ബാധകനായൊരു വാതകം വരുന്നേരം
വാതിലടച്ചു തുടങ്ങീതെങ്ങും. 12
ജാള്യമാണ്ടിങ്ങനെ പോരുന്നോരെങ്ങുമേ
മാന്യരായെന്നുമേ വന്നുകൂടാ. 13

1. വർഷകാലത്തെ വർണ്ണിച്ച് ഒരു ഖണ്ഡിക എഴുതുക.
2. ആകാശത്തിൽ കാർമേഘം വ്യാപിച്ചപ്പോൾ സൂര്യബിംബം മറഞ്ഞതു ഏതുപോലെയാണെന്ന് പറഞ്ഞിരിക്കുന്നു?
3. അംഗവാക്യവും അംഗിവാക്യവും തിരിച്ചെഴുതുക:—
"ചീർത്തുള്ള മേഘത്തിൽ ചാർത്തു പരന്നപ്പോൾ, മാർത്താണ്ഡബിംബം മറഞ്ഞുപോയി."

---

## പാഠം 11.

## കാപ്പിയും ചായയും.

| | |
|---|---|
| പാനീയം | കെട്ടുകഥ |
| സമൃദ്ധി | ഇറക്കുമതി |

ഇപ്പോൾ കാപ്പിയും ചായയും കുടിക്കാത്ത ആളുകൾ ഇല്ല. നഗരങ്ങളിൽ രാവിലെയും വൈകുന്നേരവും കാപ്പിയോ ചായയോ ആയിരിക്കും മിക്കപേരുടേയും പാനീയം. അതു് പരിഷ്കാരത്തിന്റെ അടയാളമായി തീർന്നിരിക്കയാണ്. വീടുകളിൽ വിരുന്നു വരുന്നവരെ സല്ക്കരിക്കുന്നതു് ചായയോ, കാപ്പിയോ കൊടുത്തിട്ടായിരിക്കും. വല്ലവരേയും പരസ്യമായി ആദരിച്ചു ബഹുമാനിക്കുന്നതു് പലരേയും ക്ഷണിച്ചുവരുത്തി, അവർ

ക്കൊക്കെ "ചായസല്ക്കാരം" നടത്തിയാകുന്നു. പട്ടണങ്ങളിൽ അനവധി ചായക്കടകൾ കാണാം. ഇതൊക്കെ യൂറോപ്യന്മാരെ അനുകരിച്ചു ചെയ്യുന്നതാണെന്നു പറയപ്പെടുന്നു. ഏതായാലും നമ്മുടെ പൂർവ്വികന്മാർ ഇത്രയധികം കാപ്പിയും ചായയും കഴിച്ചിരുന്നില്ല. കാപ്പിയിൽ "കഫീൻ" എന്നു പേരായി ഒരു സാധനമുണ്ട്. അതു് ഉന്മേഷവും ഉത്സാഹവും പ്രദാനംചെയ്യുന്ന പദാർത്ഥം ആണെങ്കിലും, അധികംകഴിച്ചാൽ വിഷമായി പരിണമിക്കുകയും ശരീരത്തിനു ദോഷം ഉണ്ടാക്കുകയും ചെയ്യും. കാപ്പിയേക്കാൾ ദോഷകരമായിട്ടുള്ള പദാർത്ഥമാകുന്നു ചായ അതിൽ "ടാനിൻ" എന്നൊരു സാധനമാണുള്ളതു്. അതു് അധികമായാൽ വിഷമായിത്തീരുന്നു. ചായയും കാപ്പിയും കുടിച്ചു ശീലിച്ചാൽ, പിന്നെ വിടുവാൻ സാദ്ധ്യമല്ലെന്നുവരും. ഏതായാലും പണ്ടുള്ളവർ കുടിച്ചിരുന്ന ഇളനീർ, കഞ്ഞിവെള്ളം മുതലായവയാണു ശരീരത്തിന്നു് അധികം നല്ലതു്.

കാപ്പിച്ചെടി ആദ്യം അബിസീനിയ, അറേബിയാ എന്നീ രാജ്യങ്ങളിലായിരുന്നു വളർന്നിരുന്നതു്. അവിടങ്ങളിൽനിന്നു് അതു് അന്യരാജ്യങ്ങളിൽ വ്യാപിച്ചു. കാപ്പിച്ചെടി കാട്ടുചെടിയായിരിക്കുമ്പോൾ, വളരെ ശാഖകൾ ഇല്ലാതെ ഇരുപതു് ഇരുപത്തഞ്ചടി ഉയരം വരെ വളരും. എന്നാൽ ജനങ്ങൾ തോട്ടങ്ങളിൽ കൃഷിചെയ്യുമ്പോൾ അധികം പൊക്കത്തിൽ വളരാൻ അനുവദിക്കയില്ല. അതിന്റെ തല കൂടക്കൂടെ മുറിച്ചുകളയും. ഇങ്ങനെ ചെയ്യുന്നതു് പുറം ശാഖകൾ പൊട്ടി മുളയ്ക്കുവാൻ വേണ്ടിയാകുന്നു. അങ്ങനെ ചെയ്താലാണു് കായ്കൾ അധികം ഉണ്ടാകുക. കാപ്പിയുടെ പൂക്കൾ ശുദ്ധവെള്ളയാണു്. തോട്ടങ്ങളിൽ ചെടികൾ പൂത്തുനില്ക്കുന്നതു

കാണ്മാൻ വളരെ ഭംഗിയുണ്ടായിരിക്കും. പുഷ്പങ്ങൾ സുഗന്ധമുള്ളവയാണു്. മൂത്ത പഴുത്ത കായ്കൾ കരിഞ്ചുവപ്പു വർണ്ണമായിരിക്കും. അതിന്റെ പുറന്തൊലിയും അതിനുള്ളിൽ പററിച്ചേർന്ന കഴമ്പൻപാടയും കളഞ്ഞാൽ, രണ്ടു പരിപ്പുകൾ കാണാം. അവയിൽ ഒരോന്നിനേയും പൊതിഞ്ഞിരിക്കുന്ന ഉറപ്പുള്ള തൊലി നീക്കിയാൽ നേരിയ മറെറാരു തൊലിയുണ്ടായിരിക്കും. അതിന്നു് "വെള്ളിത്തൊലി" എന്നർത്ഥമുള്ള ഒരു ഇംഗ്ലീഷുവാക്കാണു പറഞ്ഞുവരുന്നതു്. ദരിദ്രർ കാപ്പികുടിക്കുവാൻ ഉപയോഗിക്കുന്നതു, വില കുറഞ്ഞ ഈ തൊലിയാണു്. അതിനുള്ളിലാകുന്നു കാപ്പിക്കുരുവിന്റെ മണി. അതു വറുത്തു പൊടിച്ചു തിളച്ചവെള്ളത്തിൽ ഇട്ടു കുടിക്കാമെന്നു് മനുഷ്യൻ ആദ്യം എങ്ങനെമനസ്സിലാക്കി? അതിനെപ്പററി ഒരു കഥയുണ്ടു്.

അബിസീനിയയിലേ മലയിൽ ഒരു സന്യാസി പാർത്തിരുന്നു. അദ്ദേഹം ആടുകളെ വളർത്തി അവയുടെ പാൽ കുടിച്ചായിരുന്നു കാലം കഴിച്ചിരുന്നതു്. ഒരു ദിവസം ഒരാടു് പൂർവ്വാധികം ഉന്മേഷത്തോടും ഉത്സാഹത്തോടുംകൂടി കളിക്കുന്നതു് സന്യാസി കണ്ടു. ഏതോ ചെടിയുടെ ഇലയോ കായോ തിന്നതിന്റെ ഫലമാണു് അതെന്നു ഊഹിച്ചു പിറേറദിവസം അദ്ദേഹം ആടിന്റെ പിന്നാലെപോയി. അപ്പോൾ ആ മൃഗം നേരെ ചെന്നു കാട്ടിൽ സമൃദ്ധിയായി വളർന്നിരുന്ന കാപ്പിച്ചെടികളുടെ കായ്കൾ തിന്നുന്നതു കണ്ടു. സന്യാസിയും കുറെ കായ്കൾ പറിച്ചു ഭക്ഷിച്ചു. അപ്പോൾ അദ്ദേഹത്തിനു് മുമ്പില്ലാതിരുന്ന ഒരു ഉന്മേഷം തോന്നി. പിന്നീടു് സന്യാസി പഴുത്ത കാപ്പി പറിച്ചെടുത്തു വെള്ളത്തിൽ പൊതിർത്തു് ആ വെള്ളം കുടിക്കുക

പതിവായി. അതിൻെറ ഫലമായി അദ്ദേഹം സദാ ഉന്മേഷം ഉള്ള ആളായിത്തീർന്നു; അദ്ദേഹത്തിൻെറ പ്രസംഗങ്ങളൊക്കെ പൂർവ്വാധികം വളരെ ശക്തിയുള്ളവയായിത്തീരുകയും ചെയ്തു. അതുകണ്ടു് അദ്ദേഹത്തിൻെറ ശിഷ്യന്മാർ വിസ്മയിച്ചു. ആ രഹസ്യംമററുള്ള സന്യാസികളും അറിഞ്ഞു. അതു ക്രമേണ അയൽപ്രദേശങ്ങളിലൊക്കെ പരസ്യമാവുകയും, എല്ലാവരും കാപ്പി കുടിച്ചുതുടങ്ങുകയും ചെയ്തു. അന്നത്തെ ആ സമ്പ്രദായം ക്രമേണ പരിഷ്കരിച്ചുണ്ടായതാണു് ഇന്നത്തെകാപ്പി.

ഇതു് ഒരു വെറും കെട്ടുകഥയായിരിക്കാം. പക്ഷെ അബിസീനിയായിലെ സന്യാസികളായിരുന്നു കാപ്പി ആദ്യം കണ്ടുപിടിച്ചതു എന്ന സംഗതി സമ്മതിക്കാതെ കഴികയില്ല.

ചായച്ചെടി അധികം മഴയുള്ള ഉഷ്ണരാജ്യങ്ങളിലൊക്കെ കൃഷിചെയ്യാറുണ്ടെങ്കിലും അധികമായി അതുള്ളതു് ചൈന, ഇന്ത്യാ, സിലോൺ എന്നീ രാജ്യങ്ങളിലാകുന്നു. കാപ്പിയുടെ കായാണു് നമ്മൾ ഉപയോഗിക്കുന്നതു്. ചായയുടെയാകട്ടെ, ഇലകളാണു് തിളച്ചവെള്ളത്തിൽ ഇട്ടുപയോഗിക്കുന്നതു്. ചായച്ചെടിയുടെ ഇല മിനുസവും പ്രഭയും ഉള്ളതാകുന്നു. പുഷ്പങ്ങൾ വെളുത്തവ തന്നെ. അവയുടെ ഞെട്ടികൾ വളരെ ചെറിയവയായിരിക്കും. ചായച്ചെടികളുടെ കുരുന്നിലകൾ നുള്ളിയെടുത്തു് നിഴലിൽ വാട്ടി, ചുരുളാക്കി, പുളിപ്പിച്ചു്, ഉണക്കി, ചേറി, തരംതിരിച്ചു് പെട്ടികളിലാക്കും. ഇവയൊക്കെ ചെയ്യുന്നതു് യന്ത്രങ്ങളുടെ സഹായത്താൽ ആകുന്നു. പൊടിച്ചായ, ഇലച്ചായ ഇങ്ങനെ തരംതിരിക്കപ്പെട്ടവ പ്രത്യേകം പെട്ടികളിലാക്കി വിദേശങ്ങളിലേയ്ക്കു് കപ്പൽ കയററി അയയ്ക്കുകയാണു് ചെയ്യുന്നതു്.

ഇംഗ്ലണ്ടിൽ ആദ്യം ചായ ഇറക്കുമതി ചെയ്ത കാലത്തു് ഒരു റാത്തലിനു അഞ്ചു പവൻ തുടങ്ങി പത്തു പവൻ വരെ വിലയുണ്ടായിരുന്നപ്പോൾ. അന്നു ധനികന്മാർക്കല്ലാതെ അതു് ഉപയോഗിക്കാൻ സാധിച്ചിരുന്നില്ല. ഇന്നു് ഏതു ദരിദ്രനും ചായ കഴിക്കുന്നു; ചായ അത്ര സുലഭവും അതിന്റെ വില അത്ര തുച്ഛവും ആയിത്തീർന്നിട്ടുണ്ടു്.

1. കാപ്പി ശരീരത്തിനു ഹിതമായ പാനീയമാണോ? അല്ലെങ്കിൽ എന്തുകൊണ്ടു്?
2. കാപ്പി കൃഷിചെയ്തുവരുന്നതെങ്ങനെ?
3. കാപ്പികുടിയുടെ ഉത്ഭവത്തെപ്പററി പറഞ്ഞുവരുന്ന കെട്ടുകഥയെന്തു്?
4. ചായച്ചെടികൾ ധാരാളം കൃഷിചെയ്തുവരുന്ന രാജ്യങ്ങൾ ഏതെല്ലാം?
5. ചായച്ചെടിയുടെ ഇലകൾ ശേഖരിച്ചു കയററുമതി ചെയ്തുവരുന്നതെങ്ങനെ?
6. നാലാമത്തെ ഉപഖണ്ഡികയിലുള്ള രണ്ടു വാക്യങ്ങൾ ചേർത്തു് ഏകവാക്യമാക്കുക.
7. 'അഞ്ചു പവൻ തുടങ്ങി പത്തു പവൻ വരെ' അടിയിൽ വരയിട്ടിട്ടുള്ള പദങ്ങൾ ഏതു ശബ്ദവിഭാഗത്തിൽ പെടുന്നു?

---

പാഠം 12.

## രാമായണം.

I

| | | |
|---|---|---|
| അഭൂതപൂർവ്വം | പുത്രകാമേഷ്ടി | ആകാംക്ഷ |
| ധർമ്മനിഷ്ഠ | വിഘ്നകാരികൾ | സാമന്തൻ |
| അനപത്യത | ഭുജവീര്യം | നിഷാദൻ |

പണ്ടു് ഉത്തരഭാരതത്തിലെ രണ്ടു പ്രസിദ്ധരാജ്യങ്ങ

ളായിരുന്ന കോസലവും, വിദേഹവും. കോസലത്തിൽ സൂര്യവംശരാജാക്കന്മാരും, വിദേഹത്തിൽ ചന്ദ്രവംശരാജാക്കന്മാരുമാണു വാണിരുന്നതു്. ഈ രണ്ടു രാജ്യക്കാരും വളരെക്കാലം അന്യോന്യം സൌഹാർദ്ദത്തിൽ കഴിഞ്ഞുവന്നു.

ദശരഥൻ എന്നു പേരായി ഒരു മഹാരാജാവു് കോസലം ഭരിച്ചിരുന്നു. ഗുണവാനും നീതിമാനുമായിരുന്ന അദ്ദേഹത്തിൻെറ ഭരണകാലത്തു് ആ രാജ്യം അഭൂതപൂർവ്വമായ ഐശ്വര്യത്തെ പ്രാപിച്ചിരുന്നു. പിതാവും പുത്രന്മാരുമെന്നപോലെയാണു് ദശരഥനും പ്രജകളും തമ്മിൽ കഴിഞ്ഞുവന്നതു്. യാതൊരുവിധമായ ദുഃഖവും ജനങ്ങൾ അന്നു് അനുഭവിച്ചിരുന്നില്ല. സർവ്വത്ര ക്ഷേമവും ആനന്ദവും കളിയാടിക്കൊണ്ടിരുന്നു.

സരയൂനദിയുടെ തീരത്തിലുള്ള അയോദ്ധ്യാനഗരമായിരുന്നു ദശരഥൻെറ രാജധാനി. കൌസല്യ, കൈകേയി, സുമിത്ര എന്നീ മൂന്നു ഭാര്യമാരോടുകൂടി, രാജകീയങ്ങളായ സുഖങ്ങൾ അനുഭവിച്ചു ധർമ്മനിഷ്ഠയോടെ ഭരണം നടത്തിവന്നിരുന്ന ആ രാജശ്രേഷ്ഠനേയും ദൈവം പരിപൂർണ്ണമായി അനുഗ്രഹിച്ചിരുന്നില്ല. അനപത്യതാദുഃഖവും അദ്ദേഹത്തെ സദാപീഡിപ്പിച്ചുവന്നിരുന്നു. സന്താനലബ്ധിക്കായി അദ്ദേഹം പല സത്കർമ്മങ്ങളും അനുഷ്ഠിച്ചു എങ്കിലും ഫലസിദ്ധിയുണ്ടായില്ല ഒടുവിൽ ആ രാജസത്തമൻ പുരോഹിതന്മാരുടെ ഉപദേശമനുസരിച്ചു. ഋശ്യശൃംഗൻ എന്ന മഹർഷിയെ വരുത്തി 'പുത്രകാമേഷ്ടി' എന്ന യാഗം നടത്തി. അതിൻെറ ഫലമായി കൌസല്യയിലും, കൈകേയിലും ഓരോ പുത്രനും സുമിത്രയിൽ രണ്ടു പുത്രന്മാരും ജാതരായി.

സന്തുഷ്ടനായ ദശരഥമഹാരാജാവ് വിധിപ്രകാരം സകല കർമ്മങ്ങളും യഥാകാലം നടത്തി, കുമാരന്മാർക്ക് യഥാക്രമം രാമൻ, ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ എന്നു നാമകരണവും ചെയ്തു. ആ രാജനന്ദനന്മാർക്ക അന്യോന്യം വളരെ സ്നേഹമുണ്ടായിരുന്നെങ്കിലും ബാല്യംമുതല്ക്കു രാമൻ ലക്ഷ്മണനോടും, ഭരതൻ ശത്രുഘ്നനോടും ചേർന്നു നടന്നുവന്നു. ക്ഷത്രിയോചിതങ്ങളായ് സകല വിദ്യകളും അഭ്യസിപ്പിച്ചു നാൾക്കുനാൾ തേജോമയന്മാരായി വളർന്നു വന്ന അവർ മാതാപിതാക്കന്മാർക്കെന്നപോലെ രാജ്യവാസികൾക്കും അത്യാനന്ദം നൽകി. അങ്ങനെയിരിക്കെ മഹർഷിമാരുടെ യാഗാദികർമ്മങ്ങൾക്ക് വിഘ്നകാരികളായിരുന്ന പലരേയും വിശ്വാമിത്രന്റെ ആഗ്രഹമനുസരിച്ച വധിച്ച്, രാമലക്ഷ്മണന്മാർ അവരുടെ അസ്ത്രപ്രയോഗസാമർത്ഥ്യവും, ഭുജവീര്യവും സ്പഷ്ടമാക്കി.

അക്കാലത്തു വിദേഹരാജ്യം ഭരിച്ചിരുന്നതു് 'ജനകൻ' എന്നു പേരായ രാജർഷിയാണ്. അദ്ദേഹത്തിന്റെ പുത്രിമാരായ സീതയെ രാമഭദ്രനും, ഊർമ്മിളയെ ലക്ഷ്മണനും പാണിഗ്രഹണം ചെയ്തു. ജനകന്റെ സഹോദരനായ കുശദ്ധ്വജന്റെ രണ്ടു പുത്രിമാരെയാണ് ഭരതശത്രുഘ്നന്മാർ വിവാഹം ചെയ്തതു്.

പുത്രന്മാരുടെ വിവാഹം കഴിഞ്ഞു് മിഥിലയിൽനിന്നു മടങ്ങിവന്നതിനുശേഷം ദശരഥൻ തന്റെ വാർദ്ധക്യത്തെ വിചാരിച്ചും, ജനങ്ങളുടെ ആഗ്രഹം അറിഞ്ഞും രാമനെ യുവരാജാവായി അഭിഷേകം ചെയ്യുവാൻ ഉദ്ദേശിച്ചു അദ്ദേഹത്തിന്റെ ആ അഭിപ്രായത്തെ ആചാര്യനായ വസിഷ്ഠനും, സുമന്ത്രർ തുടങ്ങിയ മന്ത്രിമാരും, ശ്ലാഘിക്കുകയാണുണ്ടായതു്. മഹാരാജാവി



സീതാസ്വയംവരം

ന്റെ ആജ്ഞയനുസരിച്ച് അഭിഷേകത്തിനാവശ്യമുള്ള സകലതും മന്ത്രിമാർ സജ്ജമാക്കിത്തുടങ്ങി. വിവരം

അറിഞ്ഞ പുരവാസികൾ ആഹ്ലാദഭരിതരായി. അയോദ്ധ്യാവാസികൾ ആ മംഗളദിനത്തിന്റെ ഉദയം പ്രതീക്ഷിച്ച് ആബാലവൃദ്ധം അക്ഷമരായി വാണു.

രാമൻ കൌസല്യാദേവിയുടെ മകനായിരുന്നെങ്കിലും കൈകേയിയും, സുമിത്രയും ആ രാജകുമാരനെ സ്വന്തം മകനായിട്ടാണ് കരുതിവന്നിരുന്നതു്. രാമന്റെ വിചാരവും അവർ സ്വന്തം അമ്മമാരാണെന്നു തന്നെയായിരുന്നു. അതിനാൽ മഹാരാജാവിന്റെ നിശ്ചയത്തെപ്പററി കേട്ടപ്പോൾ, കൌസല്യയെപ്പോലെതന്നെ അവർക്കും സന്തോഷമുണ്ടായതിൽ ആശ്ചയ്യപ്പെടുവാനില്ല. ഇങ്ങനെ സകലരും രാമന്റെ യൌവരാജ്യാഭിഷേകം ഒന്നുപോലെ ആഗ്രഹിച്ചു എങ്കിലും ഈശ്വരനിശ്ചയം വിപരീതമായിരുന്നു.

കൈകേയിക്കു് മന്ഥര എന്നു പേരായ ഒരു ദാസി ഉണ്ടായിരുന്നു. അവൾ എന്തു കാരണത്താലാണെന്നു നിശ്ചയമില്ല, രാമനു പകരം ഭരതനെ യുവരാജാവാക്കുവാൻ ദശരഥനോടു് ആവശ്യപ്പെടണമെന്നും, അപ്രകാരം ചെയ്യാതിരുന്നാൽ സകല പ്രതാപങ്ങളും നശിച്ചു് കൌസല്യയുടെ ദാസിയായി ജീവിതം കഴിക്കേണ്ടിവരുമെന്നും കൈകേയിയെ ധരിപ്പിച്ചു. അതിനും പുറമെ ഭരതശത്രുഘ്നന്മാർ കേകയരാജ്യത്തിലേയ്ക്കു പോയിരിക്കുന്ന സമയം നോക്കി രാമനെ യുവരാജാവായി വാഴിക്കുവാൻ നിശ്ചയിച്ചതു ഭരതനെ ഭയന്നാണെന്നും, അതിനാൽ ഭരതന്റെ അവകാശത്തെപ്പററി വാദിക്കേണ്ടതു് കൈകേയിയുടെ കർത്തവ്യമാണെന്നും അവൾ വാദിച്ചു. ഒടുവിൽ ദശരഥൻ പണ്ടു പ്രതിജ്ഞ ചെയ്തിട്ടുണ്ടായിരുന്ന രണ്ടു വരങ്ങളെ ഓർമ്മിപ്പിച്ചു. ഭരതനെ യുവരാജാവായി വാഴിക്കുവാനും, രാമനെ പതിന്നാലു



സംവത്സരം വനവാസത്തിനയക്കുവാനും അദ്ദേഹത്തോടു നിർബന്ധിക്കണമെന്നും ആ ദാസി ഉപദേശിച്ചു. മന്ഥരയുടെ ഉദ്യമം നിഷ്ഫലമായില്ല. ഭരതനേക്കാൾ കൂടുതലായി രാമനെ സ്നേഹിച്ചിരുന്ന കൈകേയി ദാസി

യുടെ ഉപദേശപ്രകാരം പ്രവർത്തിക്കുവാൻതന്നെ ഒടുവിൽ വശാത്യാ നിശ്ചയിച്ചു.

അയോദ്ധ്യാവാസികൾ ആഹ്ലാദപൂർവ്വം പ്രതീക്ഷിച്ചിരുന്ന ആ മംഗളപ്രഭാതം ആഗതമായി. അഭിഷേകത്തിനുള്ള സകല ചടങ്ങുകളും ആരംഭിച്ചു. രാമനും, സീതയും വസ്ത്രാഭരണവിഭൂഷിതരായി അഭിഷേകമണ്ഡപത്തിൽ പ്രവേശിച്ചു. മുഹൂർത്തം അടുക്കാറായിട്ടും മഹാരാജാവും കൈകേയിയും മാത്രം ചെന്നില്ല. കാരണമറിയാതെ സകലരും സംഭ്രമിച്ചു. അപ്പോൾ സുമന്ത്രരുടെ ആഗ്രഹമനുസരിച്ച് രാമൻ കൈകേയിമാതാവിന്റെ പള്ളിയറയിലേയ്ക്കുപോയി. അവിടെ എത്തിയപ്പോൾ ആ രാജകുമാരന് കാര്യം മനസ്സിലായി, പിതാവിന്റെ സത്യം പരിപാലിക്കുന്നതിനായി താൻ പതിന്നാലു സംവത്സരം വനവാസം ചെയ്യുന്നതാണെന്നും, ഭരതൻ യുവരാജാവാകുന്നതു തനിക്കു സന്തോഷമാണെന്നും പറഞ്ഞ് രാമൻ മടങ്ങി.

വിവരമറിഞ്ഞ ലക്ഷ്മണൻ പ്രതികാരത്തിനൊരുങ്ങിയെങ്കിലും രാമന്റെ ഉപദേശം കേട്ടു ശാന്തനായി. മാതാക്കളോട് അനുവാദംവാങ്ങി, യാത്രയ്ക്കൊരുങ്ങിയ രാമനൊന്നിച്ച് സീതയും പുറപ്പെട്ടു. ഭർത്താവിന്റെ സുഖദുഃഖങ്ങളിൽപങ്കുകൊള്ളേണ്ടതു് ഭാര്യയുടെ ധർമ്മമാണെന്നുള്ള വാദത്തെ ഭേദിക്കുവാൻ രാമനു സാധിച്ചില്ല. ലക്ഷ്മണനും ജ്യേഷ്ഠനെ അനുഗമിക്കുവാൻ നിശ്ചയിച്ചിറങ്ങി. ആ സന്ദർഭത്തിൽ സുമിത്ര മകനു നൽകിയ ഉപദേശം എത്രയും ഹൃദയസ്പർശകമായിരുന്നു.

രാമൻ വനവാസത്തിന്നു യോജിച്ച വസ്ത്രങ്ങളണിഞ്ഞു സീതയോടും, ലക്ഷ്മണനോടുംകൂടിഅയോദ്ധ്യയിൽനിന്നു യാത്രയായി. സന്ധ്യയായപ്പോൾ അവർ ഗംഗാ



തീരത്തിലെത്തി. ദശരഥമഹാരാജാവിന്റെ സാമന്ത
നും, നിഷാദരാജാവുമായ ഗുഹൻ രാമലക്ഷ്മണന്മാരെ

വണങ്ങി അവർക്ക് വിശ്രമസൌകര്യം നൽകി. അനന്തരം ആ ഭക്തൻ തയ്യാറാക്കിയ ഓടത്തിൽകയറി അവർ ഗംഗയെ തരണംചെയ്ത് അരണ്യത്തിൽ പ്രവേശിച്ചു.

1. ദശരഥൻെറ ഭരണകാലത്ത് രാജ്യത്തിൻെറ സ്ഥിതി എന്തായിരുന്നു?
2. അദ്ദേഹത്തെ പീഡിപ്പിച്ചിരുന്ന ദുഃഖം എന്ത്? അത് എങ്ങനെ നീങ്ങി?
3. കോസല വിദേഹരാജ്യങ്ങൾക്ക തമ്മിൽ ബന്ധമുണ്ടായതെങ്ങനെ?
4 രാമാഭിഷേകത്തിനു വിഘ്നമുണ്ടായതെങ്ങനെ?
5. രാമൻ വനവാസം ചെയ്യുവാൻ നിശ്ചയിച്ചതിനു കാരണം എന്ത്?
6. കൈകേയിയുടെ സ്വഭാവത്തെപ്പററി ഈ പാഠത്തിൽനിന്നു നിങ്ങൾ എന്തുപഠിക്കുന്നു?
7. 'കൈകേയി ധരിച്ചു,' 'കൈകേയിയെ ധരിപ്പിച്ചു,' ഈ വാക്യത്തിലെ ക്രിയാപദങ്ങൾക്ക് അർത്ഥത്തിൽ എന്തു ഭേദമാണുള്ളതു? കേവലക്രിയ, പ്രയോജനക്രിയ, ഇവയെ വിവരിക്കുക.

---

പാഠം 18.

## ബന്ധു.

---

| | |
|---|---|
| സഹോദരം | വേണ്ടാതനം |
| സിന്ധുതോയം | പന്നഗം |
| ചാപല്യം | അപകൃതി |

ചാപല്യമുള്ളവൻ ബന്ധുവായാൽ ജന്മ-
സാഫല്യമില്ലം വിനാശവും നിർണ്ണയം

ശക്യമല്ലാത്തുള്ള കാൎയ്യം പ്രയത്നേന
ശക്യമാക്കീടുവാൻ മോഹം വൃഥാഫലം;
വെള്ളാമില്ലാത്തിക്കിൽ വള്ളം നടക്കുമോ?
വെള്ളത്തിലോട്ടുമോ ചാടും രഥങ്ങളും?
ദുർജ്ജനം വന്നു നിറഞ്ഞു ഭൂമണ്ഡലേ
സജ്ജനം പാരം ചുരുങ്ങിച്ചമഞ്ഞിതു.
എന്തെന്നുമേതെന്നുമാരെന്നുമില്ലാത്ത
ജന്തുക്കൾ ബന്ധുക്കളായാൽ ശരീരികൾ-
ക്കെന്തുള്ളു സൌഖ്യം മഹാമൂഢതാത്മപാ-
സിന്ധുതോയത്തിൽ കിടക്കയെന്യേ സഖേ!
പണ്ടുള്ള ശബ്ദമീ ബന്ധുവെന്നുള്ളൊരു
രണ്ടക്ഷരംകൊണ്ടു കെട്ടിച്ചമച്ചിതു;
ഇക്കാലമായതിന്നർത്ഥമെന്തായതെ-
ന്നുൾക്കാമ്പിലോർക്കുന്ന മാനുഷർ ദുർല്ലഭം.
സാരനെന്നാകിലും മുന്നം തനിക്കുപ-
കാരങ്ങൾ ചെയ്തോരു ദേഹമെന്നാകിലും,
വീരനെന്നാകിലും വിദ്യാവിശേഷേണ
ധീരനെന്നാകിലും വല്ല പുരുഷനെ
കണ്ടാൽ മനുഷ്യർക്കു ഞാനിപ്പുരുഷനെ
പണ്ടു കണ്ടിട്ടുമില്ലെന്ന ഭാവം സഖേ!
വേണ്ടാതനത്തിന്നൊരുത്തൻ തുടങ്ങിയാൽ
രണ്ടാമനായി പുറപ്പെടും മററവൻ;
അന്നവും പാലും കൊടുത്തങ്ങു തന്മടി-
തന്നിൽ കിടത്തി ലാളിക്കും മനുഷ്യനെ-
ത്തന്നെ കടിച്ചുകൊന്നീടുകെന്നല്ലാതെ
പന്നഗത്തിന്നൊരു സംസാരമില്ലടോ!
എന്നതു പോലിന്നൊരുത്തനൊരുത്തനോ-
ടന്യോന്യ സൌഹാർദ്ദമില്ല ഭൂമണ്ഡലേ.
ജാത്യാ വിരുദ്ധമായുള്ളവർ തങ്ങളിൽ

ചേർത്താലുമായവർ ചേരുകില്ലാ ഉഡം.
അങ്ങോട്ടുപകൃതി ചെയ്തതില്ലെങ്കിലും
ഇങ്ങോട്ടുപദ്രവിച്ചീടുന്നു ദുർജ്ജനം;
വ്യാഘ്രത്തെയാരാനുപദ്രവിച്ചോ ചെന്നു
ശീഘ്രം കടിച്ചു കൊല്ലുന്നു പശുക്കളെ.

പഞ്ചതന്ത്രം. നമ്പ്യാർ.

1. ബന്ധുക്കളാകാൻ കൊള്ളാത്തവർആരെല്ലാം?
2. സാദ്ധ്യമല്ലാത്തതിൽ മോഹിക്കരുതെന്നുള്ളതിനു കവി കൊടുത്തിരിക്കുന്ന ഉദാഹരണമെന്തു്?
3. ഇന്നത്തെ ആളുകളെപ്പററി കവിയുടെ അഭിപ്രായം എന്തു്?
4. ദുർജ്ജനങ്ങളുടെ സ്വഭാവം എന്തു്?
5. വ്യാകരിക്കുക:—
   (1) ശീഘ്രം (2) കടിച്ചു (3) കൊല്ലുന്നു (4) പശുക്കളെ.

---

പാഠം 14.

# രാമായണം

## II

| | | |
|---|---|---|
| ഭ്രാതൃഭക്തൻ | ആതിഥ്യം | കുശലപ്രശ്നം |
| മരവുരി | പർണ്ണശാല | സേതുബന്ധനം |
| പാദുകം | മതിഭ്രമം | അഗ്നിപ്രവേശം |
| ജടാവല്ക്കലങ്ങൾ | പ്രായോപവേശം | ദണ്ഡകാരണ്യം |

സ്വന്തം പ്രാണനെക്കാൾ കൂടുതലായി സ്നേഹിച്ചിരുന്ന രാമൻെറ വേർപാടിനാലുണ്ടായ ദുഃഖത്താൽ ദശരഥമഹാരാജാവു പരലോകം പ്രാപിച്ചു. കേകയരാജ്യത്തിൽ പോയിരുന്ന ഭരതനും ശത്രുഘ്നനും അയോദ്ധ്യയിൽ നടന്ന ഈ സംഭവങ്ങൾ ഒന്നും തന്നെ അറി

ഞ്ഞില്ല; അവരെ ആനയിക്കുവാൻ ചെന്ന ദൂതന്മാരും ബുദ്ധിമാനായ സുമന്ത്രർ ഈ ദുഃഖവൃത്താന്തം കുമാരന്മാരെ ഗ്രഹിപ്പിക്കരുതെന്നു് ഉപദേശിച്ചിരുന്നതിനാൽ വിവരമൊന്നും അറിയിച്ചില്ല. രാജധാനിയിൽ തിരിച്ചെത്തിയതിന്നുശേഷമേ അവർ പ്രിയപ്പെട്ട ജ്യേഷ്ഠൻ കൈകേയി മാതാവിന്റെ നിർബ്ബന്ധത്താൽ വനത്തിലേയ്ക്കു യാത്രയായതും പിതാവു നാടുനീങ്ങിയതും ഗ്രഹിച്ചുള്ളു. അഭിഷേകംകഴിച്ചു രാജാവായി വാഴണമെന്നും, അപ്രകാരം ചെയ്തില്ലെങ്കിൽ രാജ്യം അനാഥമായിത്തീരുമെന്നും സുമന്ത്രരും, മററു പലരും ഭരതനെ ഉദ്ബോധിപ്പിച്ചു. ആ ഭ്രാതൃഭക്തൻ അവരുടെ നിർബ്ബന്ധം ഗണിക്കാതെ, ഏതുവിധവും രാമനെ തിരിയെ കൊണ്ടുവരണമെന്നുദ്ദേശിച്ചു് വനത്തിലേയ്ക്കു യാത്രയായി. നിഷാദരാജാവായ ഗുഹന്റെ സഹായത്തോടുകൂടി ചിത്രകൂടപർവ്വതത്തിൽ ചെന്നു ഭരതൻ അഗ്രജനെ കണ്ടു. മരവുരിയുടുത്തു്, ജടാധാരികളായിരിക്കുന്ന സഹോദരന്മാരെയും സീതാദേവിയെയും സന്ദർശിച്ചപ്പോൾ ആ രാജകുമാരന്റെ ഹൃദയം തകർന്നുപോയി. കഠിനഹൃദയയായ മാതാവിന്റെ അവിവേകത്തെയോർത്തു ആ രാജകുമാരൻ കണ്ണുനീർ പൊഴിച്ചു. അനന്തരം ഭരതൻ അച്ഛന്റെ മരണവൃത്താന്തം അറിയിച്ചു് രാജ്യത്തിലേക്കു മടങ്ങിച്ചെല്ലണമെന്നു ജ്യേഷ്ഠനോടു പ്രാർത്ഥിച്ചു.

പ്രിയപിതാവിന്റെ ദേഹവിയോഗത്തെപ്പററി കേട്ടപ്പോൾ രാമൻ ദുഃഖപരവശനായി കണ്ണുനീർ പൊഴിച്ചു് ഉറക്കെക്കരഞ്ഞു. എന്നാൽ അയോദ്ധ്യയിലേയ്ക്കു തിരിച്ചു ചെല്ലണമെന്നുള്ള ഭരതന്റെ അപേക്ഷയെ അദ്ദേഹം കൈക്കൊണ്ടില്ല. അച്ഛന്റെ സത്യം പരിപാലിക്കുന്നതിനായി പതിന്നാലു സംവത്സരം സകല സുഖ

ങ്ങളും ത്യജിച്ചു കാട്ടിൽതാമസിക്കുന്നതല്ലാതെ നാട്ടിൽ കടക്കുന്നതല്ലെന്നു രാമൻ ഖണ്ഡിച്ചു പറഞ്ഞു. ജ്യേഷ്ഠൻ ജീവിച്ചിരിക്കുന്ന കാലത്തോളം താൻ രാജപദം സ്വീകരിക്കുന്നതല്ലെന്നു ഭരതനും ശഠിച്ചു. വളരെ നേരം ശ്രമിച്ചിട്ടും രാമൻെറ നിശ്ചയത്തിനു മാററം വരുത്തുവാൻ സാധിക്കായ്കയാൽ ഭരതൻ അദ്ദേഹത്തിൻെറ പാദുകം വച്ചു പൂജിച്ചു പ്രതിനിധിയെന്ന നിലയിൽ മാത്രം രാജ്യകാര്യങ്ങൾ അന്വേഷിക്കാമെന്നും, പതിന്നാലുവർഷം കഴിഞ്ഞാലുടൻ അദ്ദേഹം മടങ്ങിവന്നില്ലെങ്കിൽ അഗ്നിപ്രവേശം ചെയ്തു ജീവനെ ഉപേക്ഷിക്കുന്നതാണെന്നും അറിയിച്ചു. രാമൻ അതു സമ്മതിച്ചു. അങ്ങനെ ആ സഹോദരന്മാർ അന്നുതമ്മിൽ പിരിഞ്ഞു. എങ്കിലും ഭരതൻ അയോദ്ധ്യാനഗരത്തിലേയ്ക്കു തിരിച്ചു പോയില്ല; ജടാവല്കലങ്ങൾ ധരിച്ചു രാജധാനിയിൽ നിന്നു് എട്ടുനാഴിക അകലെയുള്ള നന്ദിഗ്രാമത്തിൽ വസിച്ചു രാജ്യരക്ഷ നടത്തിവന്നു.

ഇനിയും ചിത്രകൂടത്തിൽ താമസിച്ചാൽ അയോദ്ധ്യാവാസികൾ ഇടയ്ക്കിടെ സന്ദർശിക്കുവാൻ ചെല്ലുമെന്നും വൈരാഗ്യജീവിതത്തിനു വിഘ്നം സംഭവിക്കുമെന്നും വിചാരിച്ചു രാമലക്ഷ്മണന്മാർ സീതയോടുകൂടി ദണ്ഡകാരണ്യത്തിലേയ്ക്കു പുറപ്പെട്ടു. വഴിയിൽ അവർ പല പുണ്യാശ്രമങ്ങൾ സന്ദർശിക്കുകയും, മഹർഷിമാരുടെ ആതിഥ്യം സ്വീകരിക്കുകയും ചെയ്തു; സീത അരുന്ധതീദേവിയുടെ വാത്സല്യത്തിനും, അനുഗ്രഹത്തിനും പാത്രമായി. ഒടുവിൽ അവർ മഹർഷിമാരുടെ ഉപദേശമനുസരിച്ചു ഗോദാവരീതീരത്തുള്ള പഞ്ചവടി എന്ന സ്ഥലത്തെത്തി. പ്രകൃതിമനോഹരമായ ആ പ്രദേശം അവരുടെ വാസത്തിനു സർവ്വഥാ യോജിച്ച

തായിരുന്നു. അതിനാൽ അവർ അവിടെ ഒരു പർണ്ണശാല നിർമ്മിച്ച് അതിൽ ഋഷിമാരെപ്പോലെ കാലയാപനം ചെയ്യത്തുടങ്ങി.

പഞ്ചവടിയിൽ വസിക്കുമ്പോൾ രാമലക്ഷ്മണന്മാർക്ക് പല അനിഷ്ടസംഭവങ്ങളും നേരിട്ടു. അരണ്യവാസികളായ ഒരു കൂട്ടം ദുഷ്ടന്മാർ താപസന്മാരെ പല പ്രകാരത്തിൽ പീഡിപ്പിച്ചു വന്നിരുന്നതിനാൽ ക്ഷത്രിയനായ രാമന് അവരിൽ പലരോടും പൊരുതേണ്ടതായി വന്നുകൂടി. അവരിൽ പ്രമാണികളായ പലരും രാമലക്ഷ്മണന്മാരുടെ ഉഗ്രശരങ്ങളേററു മരിക്കുകയും ചെയ്തു. തന്നിമിത്തം അവരുടെയെല്ലാം രാജാവായി അക്കാലത്ത് ലങ്കയിൽ വാണിരുന്ന രാവണൻെറ ശത്രുതയ്ക്കു രാമലക്ഷ്മണന്മാർ പാത്രീഭവിച്ചു. മഹാപരാക്രമിയായിരുന്ന ലങ്കാധിപൻ തൻെറ അനുചരന്മാരെ വധിച്ചതിനു ശത്രുക്കളോട് പ്രതിക്രിയ ചെയ്യുവാനൊരുങ്ങി. നേരിട്ടെതിർക്കുവാൻ ധൈര്യം തോന്നായ്കയാൽ വഞ്ചനകൊണ്ടു കാര്യം നേടുവാനാണ് ആ ഉപായജ്ഞൻ നിശ്ചയിച്ചത്. ഒരു ദിവസം ചതിപ്രയോഗംകൊണ്ടു് രാമലക്ഷ്മണന്മാരെ ആശ്രമത്തിൽനിന്നു് അകററി, സുന്ദരിയായ സീതയെ അപഹരിച്ച് രാവണൻ ലങ്കയിലേയ്ക്കു കൊണ്ടുപൊയ്ക്കളഞ്ഞു.

രാമലക്ഷ്മണന്മാർ മടങ്ങിവന്നപ്പോൾ ആശ്രമത്തിൽ സീതയെ കണ്ടില്ല. അവർ വിഷാദമഗ്നരായി പല സ്ഥലങ്ങളിലും അന്വേഷിച്ചു. ഒടുവിൽ രാവണൻെറ വെട്ടേററു മരിക്കാറായിക്കിടന്നിരുന്ന ജടായുവിനെ അവർ കണ്ടു. സീതയെ വിമാനത്തിൽ കയററി രാവണൻ ലങ്കയിലേയ്ക്കു കൊണ്ടുപോയിരിക്കയാണെന്നു ജടായുവിൽനിന്നു് അവർ മനസ്സിലാക്കി. അതിനാൽ

അവർ പന്നെ ദക്ഷിണാഭിമുഖമായി പുറപ്പെട്ടു. പമ്പാതീരത്തിലെത്തിയപ്പോഠം ഹനുമാൻ എന്ന വാനരശ്രേഷ്ഠനെ കാണുകയും, വാഗ്മിയും ബുദ്ധിമാനുമായിരുന്ന അവനിൽ രാമന്ന് വാത്സല്യം തോന്നുകയും ചെയ്തു.

രാമലക്ഷ്മണന്മാർ ആരാണെന്നും, അവരുടെ സങ്കടത്തിന്റെ കാരണമെന്തെന്നും ഗ്രഹിച്ച ഹനുമാൻ അവരെ കൂട്ടിക്കൊണ്ടുപോയി ഋശ്യമൂകപർവ്വതത്തിൽ വസിച്ചിരുന്ന സുഗ്രീവനുമായി പരിചയപ്പെടുത്തി. തുല്യദുഃഖരായിരുന്ന അവർ അന്യോന്യം സഹായിക്കാമെന്നു പ്രതിജ്ഞചെയ്തു് ദൃഢബന്ധത്തിലേർപ്പെട്ടു. രാമൻ താമസിയാതെ തന്നെ ബലവാനും ദുർമ്മാർഗ്ഗിയുമായിരുന്ന ബാലിയെ നിഗ്രഹിച്ച് സുഗ്രീവനെ കിഷ്കിന്ധയിലെ രാജാവാക്കി വാഴിച്ചു.

അതിന്നുപകരം സുഗ്രീവൻ സീതാന്വേഷണത്തിനായി അനേകായിരം വാനരന്മാരെ നാനാദിക്കുകളിലേക്കും നിയോഗിച്ചു. ഹനുമാൻ ദക്ഷിണദിക്കിലേയ്ക്കു തിരിച്ച വാനരന്മാരിൽഒരുവനായിരുന്നു. സമുദ്രപര്യന്തം സകലസ്ഥലങ്ങളിലും അന്വേഷിച്ചിട്ടും സീതയെപ്പററി യാതൊരു വിവരവും ലഭിക്കായ്കയാൽ പ്രായോപവേശം ചെയ്തു മരിക്കുവാൻ ആ വാനരന്മാർ തീർച്ചയാക്കി. അപ്പോഠം അപ്രതീക്ഷിതമായി ജടായുസഹോദരനായ സമ്പാതിയിൽനിന്നു് സീതയെ സംബന്ധിച്ച സകല വിവരവും അവർക്കു അറിയുവാൻ സാധിച്ചു. ഉടനെ ഹനുമാൻ ജാംബവാന്റെ അപേക്ഷയനുസരിച്ച് കടൽ ചാടിക്കടന്നു് ലങ്കയിലെത്തി, ശിംശുപാവൃക്ഷത്തിന്റെ ചുവട്ടിൽ രാമനെത്തന്നെ ധ്യാനിച്ചു സ്ഥിതിചെയ്തിരുന്നു ആ സതീരത്നത്തെ കണ്ടു സമാശ്വസിപ്പിച്ചിട്ട് മടങ്ങിയെത്തി. അനന്തരം അവർ ഉത്സാഹ

ത്തോടെ കിഷ്കിന്ധയിൽച്ചെന്നു് രാമനേയും സുഗ്രീവ നേയും വിവരം അറിയിച്ചു.

സുഗ്രീവൻ, ഹനുമാൻ, അംഗദൻ, നീലൻ തുട ങ്ങിയ അനേകായിരം വാനരന്മാരുടെ സഹായത്തോടു കൂടി രാമലക്ഷ്മണന്മാർ സേതുബന്ധനംചെയ്തു് ലങ്കയിൽ കടന്നു. രാവണസഹോദരനും നീതിമാനുമായ വിഭീ ഷണൻ രാമൻെറ പക്ഷത്തിൽ ചേർന്നു. അനന്തരം അതിഭയങ്കരമായി നടന്ന യുദ്ധത്തിൽ രാവണനും, പുത്രന്മാരും മൃതരായി. ലങ്കയിലെ രാജാവായി വിഭീ ഷണനെ വാഴിച്ചശേഷം രാമലക്ഷ്മണന്മാർ സീത യോടും, സുഗ്രീവപ്രമുഖരായ സുഹൃത്തുക്കളോടും കൂടി അയോദ്ധ്യയിൽ തിരിച്ചെത്തി. ജ്യേഷ്ഠൻെറ ആഗമ നത്തെ അത്യുല്ക്കണ്ഠയോടെ പ്രതീക്ഷിച്ചിരുന്ന ഭരതൻ അതീവസന്തുഷ്ടനായി. സഹോദരന്മാർ അന്യോന്യം കുശലപ്രശ്നം ചെയ്തതിനുശേഷം രാമലക്ഷ്മണന്മാരും സീതയും അമ്മമാരെ ചെന്നുകണ്ടു വന്ദിച്ചു. ഭരതൻെറ ആജ്ഞയനുസരിച്ചു് അയോദ്ധ്യാനഗരം മുഴുവനും അ ലംകൃതമായി. അനന്തരം ഏററവും ആഘോഷത്തോടെ രാമൻെറ പട്ടാഭിഷേകവും നടന്നു.

1. ഭരതൻ ഒരു മാതൃകാ സഹോദരനാണെന്നു തെളിയിക്കുക.
2. അരണ്യവാസത്തിൽ രാമലക്ഷ്മണന്മാർക്കു നേരിട്ട സങ്കടങ്ങൾ എന്തെല്ലാം?
3. രാമനു് സുഗ്രീവസഖ്യം സിദ്ധിച്ചതെങ്ങനെ?
4. ഹനുമാൻ, രാവണൻ, സുഗ്രീവൻ, വിഭീഷ ണൻ ഇവരെപ്പററി കുറിപ്പുകൾ എഴുതുക.
5. അർത്ഥഭേദം വ്യക്തമാക്കുക.

(a) നാടുവാണു. (b) ‘നാട്ടിൽ വാണു’

6. സന്ധിചെയ്യു.

അതി+ഉൽക്കണ്ഠ. പുണ്യ+ആശ്രമം.

പാഠം 15.

## കുചേലൻെറ പുറപ്പാട്.

| | |
|---|---|
| സതീർത്ഥ്യൻ | മലർക്കന്യാമണവാളൻ |
| ചിരന്തനൻ | കുലംകഷ കുതൂഹലം |
| വയസ്യൻ | പൃഥുകം |
| ശൌരി | ചകോരം |

അക്കാലത്തൊന്നിച്ചു ഗുരുകുലവാസം ചെയ്കമൂലം
ചില്ലൊതല്ലൂ സതീർത്ഥ്യനായിരുന്ന വിപ്രൻ
ചൊല്ലേറിടുന്ന കുചേലൻ ഭക്തികൊണ്ടു ദാരിദ്ര്യദുഃഖവും
കൈക്കൊള്ളാതെ കണ്ടില്ലത്തു ഭജിച്ചിരുന്നു.
ഭക്തിയേറും ഭവാങ്കലെങ്കിലുമവൻെറ ഭാര്യ
ഭർത്താവോളം വിരക്തയായില്ല; ഭക്ഷിച്ചേ
രക്തിയുള്ള ശുശ്രൂഷിപ്പാനെന്നായിട്ടേകദാസതി
ഭക്തിയോടുക്കൂടെപ്പതിയോടുപറഞ്ഞു:—
ചില്ലിനമാനസപതേ! ചിരന്തനനായ പുമാൻ
ചില്ലിചുളിച്ചൊന്നു കടാക്ഷിപ്പാനോർക്കണം;
ഇല്ല ദാരിദ്ര്യാർത്തിയോളം വലുതായിട്ടൊരാർത്തിയും,
ഇല്ലംവീണു കത്തുമാറായതും കണ്ടാലും.
വല്ലഭ! കേട്ടാലും പരമാത്മമഗ്നനായ ഭവാൻ
വല്ലഭയുടെ വിശപ്പുമറിയുന്നില്ല.
സർവ്വവേദശാസ്ത്ര പുരാണജ്ഞൻ ബ്രഹ്മശക്രവഹ്നി
ശർവ്വവന്ദ്യനായ ശൌരി തവ വയസ്യൻ

നിർവ്വാണദനായ ലക്ഷ്മീപതിയെച്ചെന്നുകണ്ടാലീ
ദുർവ്വാരദാരിദ്ര്യദുഃഖമൊഴിയും നൂനം.
ഗുരുഗൃഹത്തിങ്കൽനിന്നുപിരിഞ്ഞതിൽപ്പിന്നെ ജഗൽ-
ഗുരുവിനെയുണ്ടോകണ്ടു? വെറുതെഗുണം
വരികയില്ലാർക്കും ഭഗവാനെക്കാണ്മാൻ കാലേതന്നെ
വിരവെ യാത്രയാകേണമെന്നുതോന്നുന്നു."
"പറഞ്ഞതങ്ങനെ തന്നെ പാതിരാവായല്ലോ പതി!
കുറഞ്ഞൊന്നുറങ്ങട്ടെ; ഞാനുലകീരേഴും
നിറഞ്ഞ കൃഷ്ണനെക്കാണ്മാൻ പുലർകാലേ പുറപ്പെടാം;
അറിഞ്ഞു വല്ലതുംകൂടെത്തന്നയക്കേണം;
ത്രിഭുവനമടക്കിവാണിരുന്നരുളുന്ന മഹാ
പ്രഭുവിനെക്കാണ്മാൻ കൈക്കലേതുംകൂടാതെ,
സ്വഭവനത്തിങ്കൽനിന്നു ഗമിക്കരുതാരും; കൈക്ക-
ലിഭവുമാ മില്ലയുമാം കുസുമവുമാം,
അവലുമാം മലരുമാം ഫലവുമാം യഥാശക്തി
മലർക്കന്യാ മണവാളനൊക്കയുമാകും.
മലംകള മനസ്സിങ്കലെന്തുവേണ്ടെന്നറിയാഞ്ഞു
മലയ്ക്കേണ്ട, ചൊന്നതിലൊന്നുണ്ടാക്കിയാലും."
ഇപ്രകാരം ഭർത്താവിന്റെ വാക്കുകേട്ടിട്ടനന്തരം
വിപ്രഭാമിനി യാചിച്ചുകൊണ്ടെന്ന ധാന്യം,
ക്ഷിപ്രമിരുട്ടത്തിടിക്ക കൊണ്ടുകല്ലുംനെല്ലുമേറ-
മപ്പൃഥുകം പൊതിഞ്ഞൊരു തുണിയിൽകെട്ടി;
കാലത്തെഴുന്നേററു കളിച്ചുത്തുവന്ന പതിയുടെ
കാലടിവന്ദിച്ചു പൊതി കൈയിൽകൊടുത്തു.
കുലംകഷ കുതൂഹലം കടയുമെടുത്തിട്ടനു-
കൂലയായ പതിയോടു യാത്രയുംചൊല്ലി,
ബാലാദിത്യവെട്ടം തുടങ്ങിയനേരം കൃഷ്ണനാമ-
ജാലങ്ങളെ ജപിച്ചുംതും ചെയ്തുകുചേലൻ,

ചാലെവലതേതാട്ടൊഴിഞ്ഞ ചകോരാദി പക്ഷികടെ കോലാഹലം കേട്ടുകൊണ്ടു വിനിർഗ്ഗമിച്ചു.

1. കുചേലപത്നി ഭർത്താവിനോടു ചെയ്യുന്ന അപേക്ഷയെന്തു്?
2. ശ്രീകൃഷ്ണനെ കണ്ടാൽ ദാരിദ്ര്യദുഃഖം തീരുമെന്നു് കുചേലൻെറ ഭാര്യ എന്തുകൊണ്ടു നിശ്ചയിക്കുന്നു?
3. കുചേലൻ ഭാര്യയോടു് എന്തു് ആവശ്യപ്പെടുന്നു? കാരണം എന്തു്?
4. കുചേലൻ പുറപ്പെട്ടപ്പോൾ ശകുനം എന്തായിരുന്നു? അതു് സൂചിപ്പിച്ചതെന്തു്?
5. വന്ന പതി, പതി വന്നു, ഇവയിലെ ക്രിയാപദങ്ങൾ ഏതു കൃതി വിഭാഗത്തിൽ പെടുന്നു? നാമത്തെ വിശേഷിപ്പിക്കുന്ന ക്രിയയ്ക്കു എന്താണു സംജ്ഞ?

---

പാഠം 16.

# പക്ഷികൾ.

| | |
|---|---|
| ആവരണം | രൌദ്രഭാവം |
| പ്രകോഷ്ഠം | പ്രഗണ്ഡം |
| ചഞ്ചുക്കൾ | കൈത്തണ്ട |

പക്ഷികൾക്കു് ആകാശത്തിൽ പറക്കുവാൻ കഴിവും സൌകൎയ്യവും ഉണ്ടാകത്തക്കവിധത്തിലാണു്, അവയുടെ ശരീരം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു്. മൃഗങ്ങളുടെ ശരീരം രോമംകൊണ്ടു മൂടിയിരിക്കുന്നു. എന്നാൽ പക്ഷികളുടെ ശരീരത്തിനുള്ള ആവരണം തൂവലുകളാകുന്നു. തൂവലുകളേക്കാൾ ഘനംകുറഞ്ഞ ആവരണമില്ല. ഘനമുള്ള ആവരണമായിരുന്നുവെങ്കിൽ പക്ഷി

കൾക്കു ആകാശത്തിൽ പൊങ്ങുവാൻ സാധിക്കുന്നതല്ലായിരുന്നു. തൂവൽ മാത്രമല്ല, പക്ഷികളുടെ ശരീരവും ഘനം കുറഞ്ഞതാകുന്നു. ഒരു പക്ഷിയുടേയും, ആ പക്ഷിയോളം വലിപ്പമുള്ള ഒരു മൃഗത്തിന്റേയും എല്ലുകൾ താരതമ്യപ്പെടുത്തി നോക്കിയാൽ അവയ്ക്കു തമ്മിൽ വലിയ വ്യത്യാസം കാണാം. പക്ഷിയുടെ എല്ലുകൾ വളരെ ഘനം കുറഞ്ഞവയാകുന്നു, അവയുടെ ഉള്ളു പൊള്ളയത്രെ.

മനുഷ്യർക്കു കരചരണങ്ങൾ ഉണ്ടല്ലോ. മൃഗങ്ങൾക്കു മുൻകാലുകളും പിൻകാലുകളും ഉണ്ടു്. അതുപോലെ തന്നെ പക്ഷികൾക്കും കൈയും കാലും വെവ്വേറെ ഉള്ളതായി കാണാം. മനുഷ്യരുടെ കൈകൾക്കും, മൃഗങ്ങളുടെ മുൻകാലുകൾക്കും പകരം പക്ഷികൾക്കുള്ളതു ചിറകുകളാകുന്നു. നമ്മുടെ കൈയ്ക്കു് മൂന്നു ഭാഗങ്ങളാണല്ലോ ഉള്ളതു്. പാണി, അല്ലെങ്കിൽ കൈപ്പത്തി, പ്രകോഷ്ഠം അല്ലെങ്കിൽ മുൻകൈ, പ്രഗണ്ഡം അല്ലെങ്കിൽ കൈത്തണ്ടു് എന്നാണു് അവയ്ക്കു് യഥാക്രമം പേരുകൾ. പക്ഷിയുടെ ചിറകിന്നും മൂന്നു ഭാഗങ്ങൾ ഉണ്ടു്. പക്ഷെ എല്ലുകൾ, പറക്കുവാൻ ഉതകുന്ന ചിറകുകളായിരിക്കത്തക്കവണ്ണം നീണ്ടവയാകുന്നു.

പക്ഷികളുടെ കൊക്കും കാലും ആണു് ഏററവും അത്ഭുതകരമായവ. ഒരോ ജാതി പക്ഷിക്കും ഓരോ വിധത്തിലുള്ള കൊക്കുകളും കാലുകളും ആണു് ഉള്ളതു്. തത്തയുടെ കൊക്കുപോലെയല്ല കാക്കയുടെ കൊക്കു്. കാക്കയുടെ കാലുപോലെയല്ല താറാവിന്റെ കാൽ. ഓരോ പക്ഷിയുടെയും കാലും കൊക്കും കണ്ടാൽ അവയുടെ സ്വഭാവവും ജീവിതസമ്പ്രദായവും ആഹാരവും നമുക്കു ഊഹിച്ചറിയാം.

ഒരുതരം കഴുകൻെറ തലയാണ് ഈ ചിത്രത്തിൽ കാണുന്നതു്. ഇതരജീവികളുടെ മാംസം തിന്നാണ് ആ പക്ഷി ജീവിക്കുന്നതു്. വളഞ്ഞു്, അററം കൂർത്തു് ശക്തിയുള്ള കൊക്കു നോക്കുക. ആ പക്ഷിയുടെ ക്രൂരദൃഷ്ടിക്കും രൌദ്രഭാവത്തിനും യോജിച്ചതാണ് ആ ചഞ്ചുവെന്നു് നമ്മൾക്കു് മനസ്സിലാക്കാം. കഴുകൻെറ ജീവിതവും അതിന്നനുസരിച്ചുതന്നെയാകുന്നു. മററു പക്ഷികളേയും മൃഗങ്ങളേയും റാഞ്ചിപ്പിടിച്ചും ശവം തിന്നും ജീവിക്കുന്ന കഴുകന്നു് മാംസംകീറിമുറിക്കാനും കൊത്തിവലിക്കാനും ഏററവും ഉപകരിക്കുന്ന കൊക്കാണുള്ളതു്.



വെള്ളത്തിൽനിന്നു മത്സ്യത്തേയും തവളയേയും മററും കൊത്തിയെടുത്തു് ഭക്ഷിച്ചു ജീവിക്കുന്ന പക്ഷികളിൽഒന്നാണ് 'കൊക്കു്, അല്ലെങ്കിൽ കൊച്ച. അവയ്ക്കു നീണ്ട ചഞ്ചുക്കളാണ് ഉള്ളതു്. അതു് വല്ല മത്സ്യത്തെയും വെള്ളത്തിൽ കാണുന്നമാത്രയിൽ അതുല്യ

മായ വേഗത്തിൽ പാഞ്ഞു് കൊത്തിയെടുത്തു പറക്കുന്നു. അങ്ങനെ ചെയ്യാൻ അതിന്റെ കൊക്കു് എല്ലാ വിധത്തിലും അതിനെ സഹായിക്കുന്നു.



ഇതാ, ഒരു മരംകൊത്തിപ്പക്ഷി. മരങ്ങളുടെ തോലിനുള്ളിൽ ജീവിക്കുന്ന പുഴുക്കളാണു് ഇതിന്റെ ഭക്ഷണം. അവയെ മരത്തിനുള്ളിൽ കാണുവാൻ ഈ പക്ഷിക്കു സാധിക്കുകയില്ല; പക്ഷെ എവിടെയാണു പുഴുക്കൾ ഉണ്ടായിരിക്കുകയെന്നു് ഇതിനറിയാം. മരംകൊത്തിക്കു് നേരെ നീണ്ടു് ഉറപ്പും ശക്തിയുമുള്ള കൊക്കുകളാണുള്ളതു്. ഈ കൊക്കുകൊണ്ടു് പക്ഷി മര

ത്തിൻെറ തോല്പുറത്തു മുട്ടിക്കൊണ്ടിരിക്കയും വല്ല അനക്കവും ഉള്ളിൽ ഉണ്ടാകുന്നുണ്ടോ എന്നു ശ്രദ്ധിക്കയും ചെയ്യും. ഉള്ളിൽ വല്ലടിക്കിലും പുഴ ഉണ്ടെന്നു മനസ്സിലായാൽ ശക്തിയുള്ള കൊക്കുകൊണ്ടു് മരത്തിൻ



തോൽ തുളച്ചു അതിനെ പിടിച്ചുതിന്നും. മരംകൊത്തി പക്ഷിയുടെ കൊക്കിന്നല്ലാതെ ഇതു് ചെയ്യാൻ സാധിക്കുകയില്ല. അതിൻെറ നാവു് ഒരു വിശേഷരീതിയിൽ ഉള്ളതാണു്. അതു് നീണ്ടു നേർത്തും കൂർത്തും ഇരിക്കുന്നു. കൊക്കുകൊണ്ടു് മരം തുളച്ചുകഴിഞ്ഞാലുടനെ നാവുനീട്ടി പുഴുവിനെ പിടിക്കുകയാണു് അതു ചെയ്യുന്നതു്.

പ്രാവു്, കോഴി, ഇറക്കിളി, മുതലായവയ്ക്കു് ധാന്യങ്ങൾ പെറുക്കി കൊറിക്കാനും അവയുടെ തോടോ, ഉമിയോ കളയാനും ശക്തിയുള്ള കുറിയ കൊക്കുകൾ ആണു ഉള്ളതു്. താറാവുകളുടെ കൊക്കുകൾ പരന്നവയത്രെ. അവയ്ക്കു് അത്ര ഉറപ്പില്ല. വല്ലതും മുറിക്കുകയോ കീറുകയോ, പൊട്ടിക്കുകയോ ചെയ്യേണ്ടുന്ന ആവശ്യം

താറാവിനില്ല. അത്ര ചളിയിൽ കൊക്കുകൾ ചലിപ്പിച്ചു കൊണ്ടു സഞ്ചരിക്കുന്നതു് നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കാം. അതു് കളിക്കുകയല്ല; ഭക്ഷണം സമ്പാദിക്കുകയാണു



ചെയ്യുന്നതു്. അതിൻെറ വായ് തുറന്നുനോക്കിയാൽ മുകളിലത്തെ കൊക്കിനടിയിൽ ചീപ്പിൻെറ പല്ലുകളെപ്പോലെ അമ്പതോ അറുപതോ, മുനകൾ വരിവരിയായി കാണാം. അതിൻെറ മാംസളമായ വലിയ നാവിൻെറ അററം നിമ്നോന്നതമായിട്ടാണിരിക്കുന്നതെന്നു സ്പർശിച്ചു നോക്കിയാലറിയാം. അതിനാൽ മേല്പറഞ്ഞ മുനകളും നാവിൻെറ അററവും ചേർന്നിരിക്കുമ്പോൾ ചെറിയ വിടവുകളുണ്ടാകുന്നു. വെള്ളത്തിൽ കൊക്കു് ചലിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, ഭക്ഷണസാധനങ്ങൾ മാത്രം വായിൽ തങ്ങുകയും ചളിയും മണ്ണും മററും കൊക്കിൻെറ ഇരുഭാഗത്തും കൂടി ഒഴുകി പുറത്തേക്കു പോകുകയും ചെയ്യും. എന്തൊരു അത്ഭുതകരമായ സൃഷ്ടിവിശേഷം!

തത്തയുടെ വളഞ്ഞു ശക്തിയുള്ള കുറിയ കൊക്കു്, കുരുക്കളും അണ്ടികളും മററും ഞെരിച്ചു പൊടിക്കുവാൻ

തക്കതാകുന്നു. ചിലപ്പോൾ മരക്കൊമ്പിന്മേൽ കൊത്തിപ്പിടിച്ച് ഞാന്നുനിൽക്കുന്നതിനും അതിൻെറ കൊക്ക് ഉപകരിക്കുന്നുണ്ട്.

പക്ഷികളുടെ കാലുകളും ഇങ്ങനെതന്നെ അതാതിൻെറ ജീവിതസമ്പ്രദായത്തിന്ന് അനുകൂലിച്ചവയാണെന്ന് സൂക്ഷിച്ചുനോക്കിയാൽ മനസ്സിലാകും. മണ്ണും മണലും ചിള്ളി നീക്കി ഭക്ഷണസാധനങ്ങൾ കണ്ടുപിടിക്കുന്ന കോഴിയുടെ കാലും, വെള്ളത്തിൽ നീന്തുന്ന താറാ



വിൻെറ കാലും, പക്ഷികളെ റാഞ്ചികൊണ്ടുപോകാൻ ഉതകുന്ന നഖങ്ങളുള്ള പരുന്തിൻെറ കാലും സൂക്ഷിച്ചു നോക്കുവിൻ. സർവ്വജീവികളുടേയും ശരീരത്തിലുള്ള എല്ലാഅവയവങ്ങളും അവയുടെ ജീവിതരീതിക്കും ഭക്ഷണസമ്പ്രദായത്തിനും അനുകൂലിച്ച വിധത്തിലുള്ളവയാകുന്നു. അതുകൊണ്ടു് പക്ഷമൃഗാദികളെ കണ്ടാൽ, അവയെല്ലാം, മുഖത്തിൻെറ ആകൃതി, ശരീരത്തിൻെറ വലിപ്പം; വണ്ണം, കാൽ, വാൽ മുതലായവയിൽ വ്യത്യാസപ്പെടുവാൻ കാരണമെന്താണെന്നു് ആലോചിച്ചു നോക്കണം.

1. പക്ഷികൾക്കു് ദൈവം തൂവൽ നൽകിയിരിക്കുന്നതെന്തിനു്?
2. പക്ഷികളുടെ ചിറകുകളുടെ ഘടനയെങ്ങനെ?
3. വിഭിന്നജാതികളിൽ പെട്ട പക്ഷികളുടെ കൊക്കുകളും വാലുകളും വിഭിന്നരൂപങ്ങളായിരിക്കുന്നതിനു് കാരണമെന്തു്?
4. കഴുകൻെറ കൊക്കിനുള്ള വിശേഷമെന്തു്?
5. മരംകൊത്തിപ്പക്ഷി ആഹാരം നേടുന്നതെങ്ങനെ?
6. താറാവു് അത്ഭുതകരമായ ഒരു സൃഷ്ടിവിശേഷമാണു്—എന്തുകൊണ്ടു്?
7. ജീവജാലങ്ങളുടെ അവയവങ്ങൾ അവയുടെ ജീവിതരീതിക്കും, ആഹാരസമ്പാദനത്തിനും അനുകൂലമായ വിധത്തിലാണു് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു്—തെളിയിക്കുക.
8. പക്ഷി, താറാവു് തത്ത ഇവ നാമത്തിൻെറ ഏതു വിഭാഗത്തിൽപ്പെടുന്നു. സാമാന്യനാമം എന്നാൽ എന്തു്?

പാഠം 17.

## സദ്യശസ്സ്.

ഖ്യാതിമാൻ വിമുക്തൻ
അദ്വിതീയൻ ധന്യൻ

ശ്രേഷ്ഠങ്ങളായുള്ള രത്നങ്ങളിലുമേ
കെട്ടിവച്ചീടിന സമ്പത്തിലും പരം
ശ്രേഷ്ഠമായുള്ളതു സൽക്കീർത്തിയൊന്നതു
കിട്ടുവാൻ തന്നെ നിനയ്ക്കേണമേവരും.
ഖ്യാതിമാൻ സർവ്വത്ര പൂജ്യനാകുന്നിതു
മേദിനീപാലകന്മാർക്കും സുസമ്മതൻ
നീതിയും ബോധവുമായവനാർന്നീടു
മേതവരെക്കാളുമത്യുത്തമനവൻ.
സദ്യശസ്സാർജ്ജിച്ചുകൊള്ളേണമെങ്കിലോ
വിദ്യയുണ്ടാകിലേ സാദ്ധ്യമായ് വന്നിടൂ
ബുദ്ധിമാനെന്നിയേ വിദ്യയുണ്ടായ്വരാ
ശ്ശുദ്ധീകരിക്കണം തന്നുടെ ബുദ്ധിയെ
വിത്തവാന്മാരും ദരിദ്രരും ഭൂമിയി-
ലെത്രദയം ജാതരായ് വർത്തിപ്പതുണ്ടഹോ!
സർവേശ്വരൻ പരനദ്വിതീയൻ പ്രഭു
സർവ്വജനത്തെയും സൃഷ്ടിച്ചിടുന്നതേ
വിത്തമുണ്ടാകേണ്ട സൽകീർത്തിനേടുവാ-
നോർത്താൽ ദരിദ്രനും കീർത്തിമാനായിടാം.
ബുദ്ധിയാണായതിന്നാശ്രയ, മായതു
സിദ്ധിക്കിലേവനും ഖ്യാതിയുണ്ടാക്കിടാം.
ഏതെങ്കിലും മട്ടനർത്ഥം വരുന്നതു
ബോധിക്കുമാദ്യമേ ബുദ്ധിമാനായവൻ;
വന്നീടുമാപത്തിൽ നിന്നും വിമുക്തനായ്
തീർന്നീടുവാൻ വേണ്ട മാർഗ്ഗങ്ങൾ നോക്കീടും.

ഒന്നുമറിയാത്ത മൂഢനാപത്തിൻെറ
മുന്നിലഹങ്കരിച്ചോടിയെത്തും ക്ഷണം
തൻനിമിത്തം കഷ്ടം ശിക്ഷയ്ക്കു പാത്രമായ്
തീർന്നു വിഷണ്ണനായ് വന്നീടുമേററവും
ഈശ്വരങ്കൽപരം ഭീതിയും ഭക്തിയും
വിശ്വാസബുദ്ധിയുമെന്നല്ല താഴ്മയും
ഏവം ബഹുവിധ സൽഗുണസഞ്ചയ-
മേവനു,ണ്ടായവൻ, ധന്യനാകുന്നിതു;
ഐശ്വര്യസൽകീർത്തി സൽപ്രതാപാദികൾ
വിശ്വത്തിലായവനുണ്ടായ്‌വരും ദൃഢം.

1. സൽകീർത്തി നേടുവാനുള്ള മാർഗ്ഗങ്ങൾ ഏതെല്ലാം?
2. ബുദ്ധിമാനും, മൂഢനും തമ്മിലുള്ള വ്യത്യാസം എന്ത്?
3. എങ്ങനെയുള്ള മനുഷ്യനെയാണ് ഐശ്വര്യം, സൽകീർത്തി എന്നിവ ആശ്രയിക്കുന്നത്?
4. സ്ത്രീലിംഗരൂപമെഴുതുക:—ഖ്യാതിമാൻ, ബുദ്ധിമാൻ, വിത്തവാൻ.

---

## പാഠം 18.

## ഒരു കൂട്ടുകെട്ട്.

---

| | |
|---|---|
| വ്യാഘ്രം | ക്രോഷ്ടാവ് |
| ദംഷ്ടം | ഭീരുക്കൾ |
| പ്രാതൽ | അമ്മതേത്ത് |

ഒരിക്കൽ ഒരു കൃഷിക്കാരൻ വയൽ ഉഴുവാൻപോയി. പ്രവൃത്തി ആരംഭിച്ച ഉടനെ ഒരു വ്യാഘ്രം അവൻെറ അടുത്തുചെന്നു്, "എന്താണു സ്നേഹിതാ, സൌഖ്യം തന്നെയല്ലേ?" എന്നു ചോദിച്ചു. ഇതു കേട്ടു പേടിച്ചു

വിറച്ച കർഷകൻ, അവിടെ മര്യാദയാണ നല്ലതെന്നു കരുതി, ''സൌഖ്യംതന്നെ, അവിടെയ്ക്കും സൌഖ്യം തന്നെയെന്നു വിശ്വസിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ നരി, ''നല്ലത്, എനിക്കു വളരെ സന്തോഷമായി. നിൻെറ കാളകളെ ഭക്ഷിക്കുവാനാണ് ദൈവം എന്നെ അയച്ചിരിക്കുന്നത്. അവയെ ഉടനെ അഴിച്ചു വിടുക" എന്നു കല്പിച്ചു. കൃഷിക്കാരന് അതിനിടയ്ക്കു അല്പം ധൈര്യമുണ്ടായി. അവൻ ഇങ്ങനെ പറഞ്ഞു— ''ഇവിടുന്ന് എന്തോ തെററിദ്ധരിച്ചതായി തോന്നുന്നു. എന്നെ ദൈവം അയച്ചതു ഈ വയലിൽ കൃഷിചെയ്യാനാണ്. കാളകളില്ലാതെ കൃഷി എങ്ങനെ നടത്തും? അതുകൊണ്ട് ഭക്ഷണത്തിന്ന് ഇവിടുന്നു വേറെ വല്ലടിക്കിലും ചെന്ന് അന്വേഷിയ്ക്കുകയാണ നല്ലതെന്നു തോന്നുന്നു."

വ്യാഘ്രം:—''അതൊക്കെ ഇരിക്കട്ടെ. കാലംവൈകാൻ കാരണം കാണുന്നില്ല. കാളകളെ വേഗം അഴിച്ചു വിട്ടോളൂ ഞാനിതാ ഭക്ഷണത്തിന്നു തയാറായി കഴിഞ്ഞു."

അനന്തരം വ്യാഘ്രം തൻെറ നഖങ്ങളും ദംഷ്ട്രങ്ങളും മൂർച്ചവരുത്തിത്തുടങ്ങി. തൻെറ കാളകളെ കൊല്ലരുതെന്നും തൻെറ ഭാര്യ കറവുള്ള ഒരു പശുവിനെ വീട്ടിൻെറ മുററത്തു കെട്ടിയിട്ടുണ്ടെന്നും, കാളകൾക്കുപകരം ആ പശുവിനെ കൊണ്ടു കൊടുക്കാമെന്നും കൃഷിക്കാരൻ പറഞ്ഞു.

വ്യാഘ്രം അതിന്നനുവദിച്ചു. കൃഷിക്കാരൻ കാളകളെ തെളിച്ചു സ്വഗൃഹത്തിലേക്കുനടന്നു. പതിവിന്നു വിപരീതമായി ഭർത്താവു് അത്ര വേഗം മടങ്ങിച്ചെല്ലുന്നതുകണ്ടിട്ടു് അവൻെറ ഭാര്യ ''അല്ലാ! പണികഴിഞ്ഞു

ഇത്ര വേഗം മടങ്ങിയോ? എൻെറ ജോലി ഞാൻ ആരംഭിക്കുന്നല്ലേ ഉള്ളു" എന്നു പറഞ്ഞപ്പോഠം, കൃഷി



ക്കാരൻ ഉണ്ടായ സംഭവമൊക്കെ അവളെ അറിയിച്ചു. ഭാൎയ്യ കോപിച്ചു് ഇങ്ങനെ പറഞ്ഞു:—"നല്ല കഥ! നിങ്ങളുടെ കിഴവൻ കാളകളെ രക്ഷിക്കാൻ ഇത്ര നല്ല പശുവിനെ നരിക്കുകൊടുക്കുകയോ? കുട്ടികഠംക്കു പിന്നെ എവിടന്നു പാൽകിട്ടും. ഞാനെങ്ങിനെ മോരും വെണ്ണയും ഉണ്ടാക്കും? പാലിന്നു് എവിടെ പോകും?"

ഭർത്താവു്:—നീ പറഞ്ഞതൊക്കെ ശരിതന്നെ. നെല്ലില്ലാതെ ചോർ എവിടന്നു വരും? കൃഷിചെയ്യാതെ നെല്ലെവിടന്നു കിട്ടും? കാളയില്ലാതെ കൃഷിയെങ്ങനെ ചെയ്യും? പാലും, മോരും, വെണ്ണയും, നല്ലതുതന്നെ. ചോറില്ലാതെ അവയൊക്കെ ഉണ്ടായിട്ടു കാൎയ്യമെന്തു്? അതുകൊണ്ടു് അഴിച്ചുവിടു, പശുവിനെ വേഗം അഴിച്ചുവിടു.

ഭാൎയ്യ:—"അല്പം തലച്ചോറുണ്ടെങ്കിൽ വല്ല ഉപായവും

ചിന്തിച്ചു നരിയെ തോല്പിച്ചുകൂടയോ?

ഭർത്താവു്:—എനിക്കു് യാതൊരു ഉപായവും തോന്നുന്നില്ല, നീതന്നെ ആലോചിക്കുക."

ഭാര്യ:—"ആവട്ടെ; ഞാൻ ആലോചിക്കാം. എന്നാൽ ഒരു കാര്യം വേണം. ഞാൻ പറയുന്നതനുസരിച്ചുള്ള പ്രവൃത്തി നിങ്ങൾ ചെയ്യണം. ആലോചിക്കാനും പ്രവർത്തിക്കാനും—രണ്ടുംകൂടി എന്നാൽ ആവില്ല. ഉടനെ നരിയുടെ അടുത്തുചെന്നു്, പശു നിങ്ങളുടെ ഒന്നിച്ചു വരുന്നില്ലെന്നും, നിങ്ങളുടെ ഭാര്യ അതിനെയും കൂട്ടിക്കൊണ്ടു വരുന്നുണ്ടെന്നും പറയുക."

കൃഷിക്കാരനു് വീണ്ടും വ്യാഘ്രത്തിന്റെഅടുക്കൽ ചെല്ലാൻ ഭയമായിരുന്നു. എങ്കിലും അതു ചെയ്യാതെ നിവൃത്തിയില്ലെന്നു കണ്ടു് അവിടെ ചെന്നു. വിവരം കേട്ടപ്പോൾ നരി കോപിച്ചു മുരണ്ടു; കൃഷിക്കാരൻ പേടിച്ചു വിറച്ചുംകൊണ്ടു് അവിടെ നിന്നു.

കൃഷിക്കാരൻ പോയ ഉടനെഅവന്റെ ഭാര്യ അയാളുടെ വസ്ത്രം ധരിച്ചു്,തലയിൽ വലിയൊരു തലപ്പാവും കെട്ടി, കൈയിൽ ഒരു കത്തിപിടിച്ചു, ഒരു കുതിരപ്പുറത്തുകയറി പുറപ്പെട്ടു. ഇടവഴികഴിഞ്ഞു വയലിൽ പ്രവേശിക്കേണ്ടുന്ന ദിക്കിൽ എത്തിയപ്പോൾ നരി കേൾക്കെ ഇങ്ങനെ വിളിച്ചുപറഞ്ഞു:—"ദൈവം സഹായിച്ചിട്ടു് ഇവിടെയെങ്ങാൻ ഒരു നരിയെകണ്ടെങ്കിൽഎത്ര നന്നായിരുന്നു! ഇന്നലെ രാവിലെ പ്രാതലിന്നു മൂന്നു നരികളെ ശാപ്പിട്ടതിനുശേഷം, ഇതുവരെ നരിമാംസം കിട്ടിയിട്ടില്ല "ഇതുകേട്ടപ്പോൾനരിഓടിത്തുടങ്ങി. തിരിഞ്ഞുനോക്കാതെ കാട്ടിലേയ്ക്കു കുതിച്ചോടുമ്പോൾ വഴിക്കൽ മന്ത്രിയായ ക്രോഷ്ടാവിനെ കണ്ടു. "തിരുമേനി

തിരുമേനി, എവിടേയ്ക്കാണു് ഇത്ര ബദ്ധപ്പെട്ടു് ഓടു ന്നതു്?" എന്നു കുറുക്കൻ ചോദിച്ചു. ഇതിന്നു് നരി, "ഓടിക്കോ; ആ വയലിൽ പിശാചു തന്നെയുണ്ടു്; കതി രപ്പുറത്തു കയറിവരുന്നു. അവൻ പ്രാതലിന്നു മൂന്നുനരി കളെ വിഴുങ്ങിയവനാണു് ഓടിക്കോ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ കുറുനരി ചിരിച്ചുകൊണ്ടു് ഇങ്ങനെ ഉണർത്തിച്ചു:--പ്രഭോ തിരുമനസ്സിലേയ്ക്കു് എന്തോ, ഒരു ഭ്രമം കടന്നുകൂടിയിരിക്കുന്നു. വെയിലിൽ കണ്ണു മങ്ങിപ്പോയിരിക്കാം. അതു് പിശാചൊന്നുമല്ല, കൃഷി ക്കാരന്റെ ഭാര്യയാണു്. അവൾ പുരുഷവേഷം ധരി ച്ചതാണു്. പിന്നിൽ തലമുടി ഞാന്നു കിടക്കുന്നതു് കണ്ടില്ലേ?

നരി:—"നേരാണോ? നീ പറയുന്നതു സത്യമാണോ?"

കുറുനരി:--"പരമാർത്ഥമാണു് അടിയൻ ഉണർത്തി ച്ചതു്."

നരി:--"അല്ല നിനക്കു തെററിപ്പോയിരിക്കാം. ഞാൻ കണ്ടതു് പിശാചിനെത്തന്നെയാണു്.

കുറുനരി:--"അല്ല; ഒരിക്കലുമല്ല. തിരുമേനി ഭയപ്പെ ടേണ്ട. ഒരു മനുഷ്യസ്ത്രീയെ ഭയപ്പെട്ടു് ഇന്നത്തെ അമൃതേത്തു് മുടക്കരുതു്."

നരി:—"ഞാൻ നിന്നെ വിശ്വസിക്കയില്ല. നീ എന്നെ വഞ്ചിക്കുകയായിരിക്കാം."

കുറുനരി:—"അടിയനും ഒന്നിച്ചു വിടകൊള്ളാം. എ ന്നാലോ?"

നരി:—"നീ അവിടെ എത്തിയാൽ ഓടിക്കളയും."

കുറുനരി:--"അങ്ങനെയാണെങ്കിൽ അടിയന്റേയും തി രുമേനിയുടേയും വാലുകൾ ഒന്നിച്ചു കൂട്ടികെട്ടാം."

ഇതിന്നു വ്യാഘ്രം സമ്മതിച്ചു. നരിയും കുറന

രിയും വാലുകൾ കൂട്ടികെട്ടിവരുന്നതു കണ്ടപ്പോൾ കൃഷിക്കാരൻ ഭാൎയ്യയോട്, "ഓടിക്കോ, ഓടിക്കോ, നമ്മളെ ഇപ്പോൾ നരി പിടിച്ചു വിഴുങ്ങും" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഭാൎയ്യ "മിണ്ടാതിരിക്കരുതൊ? വേണ്ടതു ഞാൻ ചെയ്തുകൊള്ളാം" എന്നു പറഞ്ഞു. നരിയും കുറുനരിയും പറഞ്ഞാൽ കേൾക്കത്തക്ക ദൂരത്തു എത്തിയപ്പോൾ അവൾ ഇങ്ങിനെ വിളിച്ചുപറഞ്ഞു--"ഹാ! പ്രിയപ്പെട്ട ക്രോഷ്ടാവേ, നീ പറഞ്ഞതുപോലെതന്നെ ചെയ്തുവല്ലോ. എത്ര നല്ല നരിയെയാണ് നീ കൂട്ടികൊണ്ടുവന്നതു്. ഞാൻ ഉടനെ അവന്റെ കഥ കഴിക്കാം. എല്ലുകളൊക്കെ നിനക്കു തരാം."

ഇതു കേട്ടപ്പോൾ കുറുനരി തന്നെ ചതിച്ചതാണെന്നു വിചാരിച്ചു് നരി അത്യന്തം ഭയപ്പെട്ടു. വാലിൽ കെട്ടിയ കുറുനരിയേയും ഇഴച്ചു വലിച്ചു് കല്ലിലും, മുള്ളിലും, കുണ്ടിലും, കുഴിയിലും കൂടി ഓടി. "നില്ക്കണം, നില്ക്കണം" എന്നു കുറുനരി വിളിച്ചുപറയുന്തോറും നരിക്കു പേടി അധികമാകയാണു ചെയ്തതു്. ആ ഭീരു ഓടി ഓടി ഒരു വലിയ കാട്ടിൽ എത്തിയപ്പോഴേക്കു കുറുനരി മരിച്ചുപോയിരുന്നു.

1. വ്യാഘ്രം കൃഷിക്കാരനോടാവശ്യപ്പെട്ടതെന്തു്?
2. അവൻ അതിനു് എന്തു മറുപടി പറഞ്ഞു?
3. കൃഷിക്കാരന്റെ ഭാൎയ്യ വ്യാഘ്രത്തെ ഓടിക്കുവാൻ എന്തുപായം പ്രയോഗിച്ചു?
4. കുറുനരി ചാകുവാൻ എന്താണു കാരണം?
5. അടിയൻ, അമൃതേത്തു്, തിരുമേനി, വിടകൊള്ളുക ഈ വാക്കുകളുടെ അർത്ഥമെന്തു്? ആചാരഭാഷയിൽപ്പെട്ട രണ്ടു വാക്കുകൂടി എഴുതുക.

ക്ഷീരം ഘൃതം തക്രവുമിക്കുമാരൻ
പാരം കൊതിച്ചങ്ങു വരും ദശായാം;
പാരാതെ നൽകുന്നിതു ഞങ്ങളെല്ലാം
പോരാതെമോഷ്ടിച്ചുമിവൻ ഭുജിക്കും. 7

ഉണ്ണിക്കു വേണ്ടുന്നതു നൽകുവാനും
ദണ്ഡിക്കുമാറില്ലിഹ ഗോപിമാരും;
ദണ്ഡിച്ചു കിട്ടുന്നൊരു പാത്രമെല്ലാം
ഖണ്ഡിച്ചു പോകുന്നതു സങ്കടം കേൾ. 8

ക്ഷീരാധികം വിനാ ദിനം കഴിക്കും
നാരീജനങ്ങൾക്കു മനസ്സുമുട്ടി;
ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ
പാരിൽ പരക്ലേശവിവേകമുള്ളു. 9

മൺപാത്രമെന്നല്ല നമുക്കു ഭാവം
പൊൻപാത്രമിപ്പോളുടയുന്നതെല്ലാം;
സമ്പൽക്ഷയേ സങ്കടമെന്നതോർത്താൽ
സമ്പൂർണ്ണനും നിർദ്ധനനും സമാനം. 10

കിണ്ണങ്ങളും കിണ്ടികളും കുമാരൻ
ഖണ്ഡിച്ചു മണ്ണിൽ കളയുന്നതയ്യോ!
കണ്ണന്റെ കണ്ണിൽ ബത! കണ്ടതെല്ലാം
കാണാതെയാം തൽക്ഷണ, മെന്തുചെയ്യാം. 11

ഗവ്യങ്ങളല്ലാതിഹ വല്ലവീനാം
ദ്രവ്യങ്ങളില്ലെന്നു ജഗൽപ്രസിദ്ധം;
നിത്യപ്രയത്നേന ലഭിച്ച വിത്തം
നിത്യം നശിച്ചാൽ പുനരെന്തുകൃത്യം? 12

രാജത്വമുള്ളോരു കുമാരകന്മാർ
വ്യാജം തുടർന്നാൽ വയമെന്തുചെയ്യാം?

രാജീവനേത്രേ! തവ ദുര്യ്യശസ്സ-
ങ്ങാജീവനാന്തം വരുമേവമായാൽ. 13
വല്ലാത്ത ബാലപ്രഭവത്തിനേക്കാൾ
ഇല്ലാത്ത ബാലപ്രഭവം സുഖംപോൽ;
ഉല്ലാസമെന്നുള്ളതുമിജ്ജനങ്ങ-
ക്കില്ലാതെയായ് വന്നിതു ദൈവദോഷാൽ. 14
ക്ഷമിക്കയോ മറ്റൊരു ദിക്കുനോക്കി-
ഗ്ഗമിക്കയോ വേണ്ടതു ഞങ്ങളെല്ലാം?
ശമിക്കുമോ ദുഃഖമിതിന്നു കൂടെ
ശ്രമിക്കുമോ നീ വദ പുണ്യശീലേ! 15

1. ഗോപസ്ത്രീകൾ യശോദയോടു ബോധിപ്പിക്കുന്ന സങ്കടങ്ങൾ സ്വന്തം വാക്യത്തിലെഴുതുക;
2. ഈ പാഠത്തിൽനിന്നു രണ്ടു സദാചാര വാക്യങ്ങൾ എഴുതുക.
3. വ്രജനായിക, പുണ്യശീല, രാജീവനേത്ര, ഈ പദങ്ങളുടെ സംബോധനാരൂപം എഴുതുക.

---

പാഠം 20.

## സർ. സയ്യദ് അഹമ്മദ്.

കഴിഞ്ഞ നൂറ്റാണ്ടിൽ ഇന്ത്യയിലെ മുസ്ലീം സമുദായത്തിൽ അനിതരസാധാരണമായ സ്വാധീനശക്തിയും അത്ഭുതജനകമായ പാണ്ഡിത്യവുംകൊണ്ടു് മാന്യമായ സ്ഥാനം സമ്പാദിച്ചിരുന്ന ഒരു മഹാനായിരുന്നു സർ സയ്യദ് അഹമ്മദ്. സ്വഭാവവൈശിഷ്ട്യവും ചാരിത്രശുദ്ധിയുംകൊണ്ടു സർവ്വ ജനങ്ങളുടേയും ബഹുമാനത്തിന്നു അദ്ദേഹം പാത്രമായിരുന്നു.

രാജഭക്തിയും സ്വരാജ്യസ്നേഹവും ഏക സമയത്തു പ്രദർശിപ്പിച്ച മഹാന്മാർ അക്കാലത്തു് അദ്ദേഹത്തെപ്പോലെ അധികംപേർ ഇല്ലായിരുന്നുവെന്നു പറയാവുന്നതാണു്.

സർ സയ്യദ് 1817-ൽ ഡൽഹി നഗരത്തിൽ ജനിച്ചു; 1898-ൽ കാലധർമ്മം പ്രാപിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ പിതാവും പിതാമഹനും മുഗൾ ചക്രവർത്തിമാരുടെ കീഴിൽ സ്ഥാനമാനങ്ങൾ സമ്പാദിച്ചിരുന്നവരാണു്. രണ്ടാം അക്ബർ എന്ന മുഗൾ ചക്രവർത്തിയുടെ ആത്മമിത്രവും അമാത്യനും ആയിരുന്നു അദ്ദേഹത്തിൻെറ അച്ഛൻ. പിതാമഹൻ വഹിച്ചിരുന്ന സ്ഥാനമാനങ്ങൾ ഡൽഹിയിലെ ഒടുവിലത്തെ മുഗൾരാജാവായിരുന്ന ബഹദൂർഷാ, നമ്മുടെ ചരിത്രനായകനു കല്പിച്ചുകൊടുത്തിരുന്നുവത്രേ. പിതാവു മരിക്കുമ്പോൾ സയ്യദ് അഹമ്മദിനു് 19 വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു.

സ്വഗൃഹത്തിൽ വെച്ചു തന്നെയായിരുന്നു സയ്യദ് അഹമ്മദിനെ വിദ്യാഭ്യാസം ചെയ്യിച്ചിരുന്നതു്. കുറെ പ്രായം ചെല്ലുന്നതുവരെ അദ്ദേഹത്തിനു് ഇംഗ്ലീഷുഭാഷ അറിഞ്ഞുകൂടായിരുന്നു. 1837-ൽ ബ്രിട്ടീഷു ഗവർമ്മെൻറിൻെറ കീഴിൽ ഡൽഹിയിലെ സദിർ ആമീൻകോടതിയിൽ അദ്ദേഹത്തെ ശിരസ്തദാർ ഉദ്യോഗത്തിൽ നിയമിച്ചു. കൃത്യനിഷ്ഠയും സത്യസന്ധതയും സഹജഗുണങ്ങളായിരുന്നതിനാൽ ആ മഹാശയനു് ഉദ്യോഗത്തിൽ ക്രമേണ കയററം കിട്ടിക്കൊണ്ടിരുന്നു. ഒടുവിൽ 1857-ൽ അദ്ദേഹം ബിജ്നൂരിൽ സബ്ജഡ്ജിയായിരുന്നു. സിപ്പായി ലഹള ഉണ്ടായ അവസരത്തിൽ ആ രാജഭക്തൻ ബ്രിട്ടീഷ് ഗവർമ്മെണ്ടിനോടു

അത്യന്തം വിശ്വസ്തത കാണിക്കുകയും യൂറോപ്യന്മാരെ പലവിധത്തിലും സഹായിച്ച് അവരിൽ അനേകം പേരുടെ ജീവൻ രക്ഷിക്കുകയും ചെയ്തിട്ടുണ്ട്. ബിജ്നൂരിൽ ലഹളക്കാരാൽ ആക്രമിക്കപ്പെട്ട യൂറോപ്യൻ സ്ത്രീപുരുഷന്മാരേയും, കുട്ടികളേയും മരണത്തിൽനിന്നു രക്ഷിച്ചതു് അദ്ദേഹമായിരുന്നു. ഗുലാംഖാദർ എന്നൊരു ഘാതകൻ ഷാ ആലം എന്ന മൂന്നാം ചക്രവർത്തിയുടെ കണ്ണു കുത്തിപ്പൊട്ടിച്ചതു് ചരിത്രപ്രസിദ്ധമാണല്ലോ. ആ ക്രൂരൻെറ ചാർച്ചക്കാരനായിരുന്ന നവാബ് മുഹമ്മദുഖാൻ' എന്നൊരു ലഹളത്തലവൻ 800 ഭടന്മാരെ ശേഖരിച്ച് ബിജ്നൂർ നഗരം ആക്രമിച്ചു. അപ്പോൾ സയ്യദ് അഹമ്മദ്, സ്വന്തം ജീവഹാനിയെക്കൂടി ഭയപ്പെടാതെ ആയുധരഹിതനായി ആ അക്രമിയെച്ചെന്നു കണ്ടു. അവിടെ ഉണ്ടായിരുന്ന യൂറോപ്യന്മാരെ, കുടുംബസഹിതം മീററ്റിലേക്കു പോയി രക്ഷപ്പെടുവാൻ, ഖാൻ അനുവദിച്ചതു സർ സയ്യദ് അഹമ്മദിൻെറ നയോപായ ചതുരതയുടെ ഫലമായിട്ടാണ്. ആ രാജ്യം മുഹമ്മദുഖാനെ ഏല്പിച്ചതായി അവിടത്തെ കലക്ടരായിരുന്ന മിസ്റ്റർ ഷേക്ക്സ്പീയർ ഒരു കരാർ പേർസ്യൻ ഭാഷയിൽ എഴുതി ഒപ്പുവച്ചു കൊടുക്കേണ്ടിവന്നു, എന്നാൽ ആ കരാറിൽ, "ഇംഗ്ലീഷുകാർ മടങ്ങിച്ചെല്ലുന്നതുവരെ" രാജ്യം ഏല്പിച്ചു കൊടുത്തതായിട്ടായിരുന്നു എഴുതിയിരുന്നതു്.

ഇംഗ്ലീഷുകാരെ ഇങ്ങനെ സഹായിച്ചതിനാൽ ലഹളക്കാർ പലേ പ്രാവശ്യം സയ്യദ് അഹമ്മദിനെ വധിക്കുവാൻ ഒരുങ്ങുകയുണ്ടായി. ഡൽഹിയിലുണ്ടായിരുന്ന അദ്ദേഹത്തിൻെറ വീടും വസ്തുക്കളും ഒക്കെ അവർ നശിപ്പിച്ചു; കുടുംബാംഗങ്ങളിൽ പലരേയും

കൊന്നു. അദ്ദേഹംതന്നെ വളരെ പ്രയാസപ്പെട്ടായിരുന്നു ജീവനോടുകൂടി രക്ഷപ്പെട്ടതു്. ഒടുവിൽ ലഹള ശമിച്ചപ്പോൾ, വൈസറോയി ആ രാജഭക്തന്നു് ഒരു വാളും ബഹുമാനസൂചകങ്ങളായ വസ്ത്രങ്ങളും അദ്ദേഹത്തിന്നും മൂത്തപുത്രനും ആജീവനാന്തം പ്രതിമാസം 200 ക. പെൻഷനും കല്പിച്ചുകൊടുത്തു.

ലഹളയ്ക്കുശേഷം വടക്കേ ഇന്ത്യയിലെ മുസ്ലീമുകൾ, പ്രത്യേകിച്ചും പ്രഭുകുടുംബങ്ങളിൽ ഉള്ളവർ, വളരെ അധഃപതിച്ചു. ഇക്കാര്യം നല്ലവണ്ണം മനസ്സിലാക്കിയിരുന്ന സയ്യദ്അഹമ്മദ്, അവരുടെ ഉന്നതിക്കുള്ള മാർഗ്ഗം എന്തെന്നു ഗാഢമായി ആലോചിക്കാതിരുന്നില്ല. വിദ്യാഭ്യാസമില്ലാത്തതാണു് തന്റെ സഹോദരന്മാരുടെ അധഃപതനത്തിന്നു കാരണം എന്നു് അദ്ദേഹം ധരിച്ചു. നവീനകാലത്തെ ശാസ്ത്രങ്ങളോ, കലാവിദ്യകളോ, സഹിത്യമോ അവർക്കു് അറിഞ്ഞുകൂടായിരുന്നു. അതുകൊണ്ടു് അവരെ ശരിയായി വിദ്യാഭ്യാസം ചെയ്യിക്കാനുള്ള വഴി അദ്ദേഹം ആലോചിച്ചു; സാധിച്ച ദിക്കിലൊക്കെ വിദ്യാശാലകൾ ഏർപ്പെടുത്തി. ദേശഭാഷയിൽ പുസ്തകങ്ങൾ രചിച്ചു പരസ്യപ്പെടുത്തി ഇങ്ങനെ തന്റെ ധനവും സമയവും സ്വമതക്കാരുടെ അഭിവൃദ്ധിക്കായി അദ്ദേഹം വിനിയോഗിച്ചുകൊണ്ടിരുന്നു. സർവ്വതോൻമുഖമായ അഭിവൃദ്ധിക്കു അടിസ്ഥാനം വിദ്യാഭ്യാസമാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ആ മഹാന്റെ മുദ്രാവാക്യംതന്നെ "വിദ്യാഭ്യാസം, വിദ്യാഭ്യാസം, വിദ്യാഭ്യാസം" ഇതായിരുന്നുവത്രെ.

1866-ൽ ഇന്ത്യാവൈസ്രോയി നമ്മുടെ ചരിത്രനായകന്നു് സ്വർണ്ണം കൊണ്ടുള്ള ഒരു കീർത്തിമുദ്ര സമ്മാനിച്ചു. അതിന്മേൽ, "സ്വരാജ്യക്കാരുടെ ഇട

യിൽ സാഹിത്യപരവും ശാസ്ത്രപരവും ആയ ജ്ഞാന പ്രകാശം പ്രചരിപ്പിക്കുവാൻ മഹാരാജ്ഞിയുടെ ഭക്ത ദാസനായ സയ്യദ് അഹമ്മദ് ചെയ്ത അവിരത പരിശ്രമങ്ങളെ അനുസ്മരിച്ച്, ഇന്ത്യാവൈസറോയി ഒരു ഡർബാറിൽവെച്ച് ബഹുജനസമക്ഷം അദ്ദേഹത്തിനു സമ്മാനിച്ചതു്" എന്നു എഴുതിയിരുന്നു.

ഇതിലിടയ്ക്കു് സയ്യദ് അഹമ്മദ്, ഇംഗ്ലീഷ് ഭാഷാസാഹിത്യത്തിൽ പരിജ്ഞാനം സമ്പാദിച്ചിരുന്നു. "ഡൽഹിയിൽ നശിച്ചുകിടക്കുന്ന പ്രാചീന മന്ദിരങ്ങൾ" എന്ന വിഷയത്തെപ്പററി അദ്ദേഹം ഇംഗ്ലീഷിൽ പ്രശസ്തമായ ഒരു ഗ്രന്ഥം രചിക്കുകയും അതുനിമിത്തം അദ്ദേഹത്തെ "റോയൽ ഏഷ്യാട്ടിക്ക് സൊസൈററി" എന്ന സംഘത്തിലെ ഒരു അംഗമായി സ്വീകരിക്കുകയും ചെയ്തു.

'വിദ്യാധനം സർവ്വധനാൽ പ്രധാനം' എന്നു വിശ്വസിച്ചിരുന്ന പ്രസ്തുത ചരിത്രനായകൻ സ്വപുത്രനായിരുന്ന സയ്യദ് മുഹമ്മദിനെ ആദ്യം കൽക്കത്തയിലും പിന്നീടു് ഇംഗ്ലണ്ടിൽ കേംബ്രിഡ്ജ് കലാശാലയിലും ആണു് ചേർത്തുപഠിപ്പിച്ചതു്. ഗവർമ്മേണ്ടിൽ നിന്നു് ആ യുവാവിനു സഹായധനംനൽകി. ഇംഗ്ലണ്ടു രാജ്യത്തേയും അവിടുത്തെ ജനങ്ങളേയും കലാശാലകളേയും കാണ്മാൻ സയ്യദ് അഹമ്മദ് വളരെ ആശിച്ചുകൊണ്ടിരുന്നതിനാൽ പുത്രനോടൊന്നിച്ച് അദ്ദേഹവും ഇംഗ്ലണ്ടിൽ പോയി. അദ്ദേഹത്തെ വളരെ ബഹുമാനപൂർവ്വം അവിടെ സ്വീകരിക്കുക മാത്രമല്ല, "സി. എസ്. ഐ." എന്ന ബിരുദം അദ്ദേഹത്തിന്നു കല്പിച്ചു കൊടുക്കുകയും ചെയ്തു.

ഇംഗ്ലണ്ടിൽനിന്നു മടങ്ങിവന്നശേഷം, അവിടു

ത്തെ സമ്പ്രദായങ്ങളെ മാതൃകയാക്കി ഒരു വിദ്യാശാല ഇന്ത്യയിൽ ഏർപ്പെടുത്തുവാൻ അദ്ദേഹം ആഗ്രഹിച്ചു; അതിന്നായി നാനാഭാഗത്തുനിന്നും വരിസംഖ്യപിരിപ്പിക്കുവാൻ പുറപ്പെട്ടു. എന്നാൽ മൌൽവിമാരുംമററുള്ള മുസ്ലീം യാഥാസ്ഥിതികന്മാരും, അതിന്നു തടസ്സം പറഞ്ഞ് അദ്ദേഹത്തിന്നു വിപരീതമായി പ്രവർത്തിക്കാതിരുന്നില്ല. കുട്ടികൾ വിശുദ്ധമായ കുറാനും, അറബിഭാഷയിലെ തർക്കശാസ്ത്രവും തത്വശാസ്ത്രവും മാത്രം പഠിച്ചറിഞ്ഞാൽ മതിയെന്നായിരുന്നു അവരുടെ അഭിപ്രായം. നവീനശാസ്ത്രങ്ങളുടെ ഗന്ധംതന്നെ അവർക്ക് അറിവും ഉണ്ടായിരുന്നില്ല; അതുകൊണ്ടു് അവർ അവയ്ക്കു തീരെ വിരോധികളായിരുന്നു. ഇംഗ്ലീഷുഭാഷ പഠിക്കരുതെന്നും അവർ ശഠിച്ചു. അജ്ഞതയുടെ സന്താനങ്ങളായ ആ വാദങ്ങളെ പരിഗണിക്കാതെ, ഈ കാര്യത്തിൽ പരിഷ്കാരിയായി പുറപ്പെട്ട സയ്യദ് അഹമ്മദിനെ കൊലപ്പെടുത്തിക്കളയും എന്നുകൂടി ചിലർ ഭയപ്പെടുത്തി. എന്നാൽ അദ്ദേഹം ഭീഷണികൾ അശേഷം വകവയ്ക്കാതെ സ്ഥിരോത്സാഹത്തോടുകൂടി പരിശ്രമിച്ചു. തന്റെ അഭിപ്രായം ശരിയാണെന്നും എതിരാളികളുടെ അഭിപ്രായം തെററാണെന്നും അദ്ദേഹത്തിനു് അറിയാമായിരുന്നു. നിരന്തരവും നിസ്വാർത്ഥവുമായ പരിശ്രമത്താൽ അദ്ദേഹം ഒടുവിൽ വിജയിയായി.

മുപ്പത്തേഴുകൊല്ലം ഗവർമ്മേണ്ടിന്റെ കീഴിൽ ഉദ്യോഗംവഹിച്ചതിനുശേഷം 1876-ൽ സയ്യദ്അഹമ്മദ് പെൻഷൻ വാങ്ങിപ്പിരിയുകയും അലിഗർ നഗരത്തിൽ സ്ഥിരമായി പാർപ്പ് ഉറപ്പിക്കുകയും ചെയ്തു. 18 78-ൽ അദ്ദേഹത്തെ ഇന്ത്യയിലെ നിയമസഭയിൽ

അംഗമായി നിയമിച്ചു. പിന്നത്തെ കൊല്ലം ആ രാജ്യസേവകന്നു "സർ" എന്ന സ്ഥാനം ലബ്ധമായി.

അദ്ദേഹത്തിന്റെ വിശ്രമകാലത്തെ പരിശ്രമം അലിഗറിൽ ഒരു കോളേജു സ്ഥാപിക്കാനായിരുന്നു. ആരംഭത്തിൽ ചില പ്രതിബന്ധങ്ങളുണ്ടായാലും, ഇന്ത്യയിലെ മുസ്ലീംനേതാക്കൾ ഒടുവിൽ അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിച്ചു. സർ സാലർജങ്ങ്, നൈസാം മഹാരാജാവ്, റാംപൂരിലെ നവാബ് എന്നീ മാന്യന്മാരും മററു അനേകം മുസ്ലീംപ്രഭുക്കന്മാരും ആ നേതാവിനെ ഹാർദ്ദമായി സഹായിച്ചു. പാററിയാലാ മഹാരാജാവ്, വിജയനഗരം മഹാരാജാവ് മുതലായ വിശാലഹൃദയന്മാരായ ഹിന്ദുക്കളും അദ്ദേഹത്തിന്നു കഴിയുന്ന സഹായംചെയ്തു. ഒടുവിൽ ആ മഹാന്റെ ജീവിതോദ്ദേശം സഫലമായി. അലിഗറിൽ ഒരു കോളേജു സ്ഥാപിതമായി. ആ വിദ്യാശാല ഇന്ത്യയിൽ മാത്രമല്ല, ഏഷ്യാഭൂഖണ്ഡത്തിൽത്തന്നെ മുസ്ലീമിങ്ങൾക്കുള്ള കോളേജുകളിൽവെച്ച് ഏററവും പ്രാധാന്യമുള്ളതാകുന്നു. ഒരു യഥാർത്ഥ രാജ്യാഭിമാനിയായിരുന്ന സർ സയ്യദ് അഹമ്മദിന്റെ സ്മാരകമായി ആ കലാമന്ദിരം ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ചുവന്നു. ഇപ്പോൾ അതു് അലിഗർ സർവ്വകലാശാലയായി പരിണമിച്ചിട്ടുണ്ടു്. സംസ്കാരങ്ങളെ സംഭരിക്കയും പ്രസരിപ്പിക്കയും ചെയ്യുന്ന ഭാരതീയ വിദ്യാകേന്ദ്രങ്ങളിൽ അതിപ്രധാനമായ ഒരു സ്ഥാനമാണു് പ്രസ്തുത കലാശാലയ്ക്കുള്ളതു്.

---

## പാഠം 21.

# ശകുന്തളാ ദർശനം.

നൃപതി — സാമഗാനം
സാനുപ്രദേശം — തന്വംഗി
നദീകൂലം — മന്ദാക്ഷം

ഓടും മൃഗങ്ങളെ തേടി നരപതി
കാടകം പുക്കൊരു നേരത്തിങ്കൽ
പേടിച്ചൊരു മൃഗം ചാടിക്കുതിച്ചോടി;
കൂടെ നൃപതിയുംകൂടി പിൻപേ. 4
മണ്ടുന്ന മാനിനെ കണ്ടുകണ്ടന്തികെ
കുണ്ഠത കൈവിട്ടുടത്തനേരം
തേരതിവേഗത്തിൽ പാരാതെയോടിച്ചു
ദൂരത്തൊരുദിക്കിൽ ചെന്നു ചാടി. 8
സേനയും കൂടാതെ താനെ ഹിമവാന്റെ
സാനുപ്രദേശം പ്രവേശിച്ചപ്പോൾ
ദാഹം മുഴുക്കയാൽ തണ്ണീർ തിരഞ്ഞതി
മോഹനമാമ്മാറു മുന്നിൽ കണ്ടു. 12
കണ്വമുനിയുടെ പുണ്യാശ്രമസ്ഥലം
കണ്ണിന്നു കൌതുകമുണ്ടാം കണ്ടാൽ
മാലിനിയാം നദീകൂലേ മനോഹരേ
മൂല ഫല കുസുമാദിപൂർണ്ണം; 16
നാലുവേദങ്ങളുമാറു ശാസ്ത്രങ്ങളും
നാലുപായങ്ങളുപവേദങ്ങൾ
എല്ലാം ഗ്രഹിച്ചൊരു നല്ല മുനിജനം
കല്യാണമോടു വസിക്കും ദേശേ, 20
ഹോമധൂമങ്ങളും സാമഗാനങ്ങളും

നാമസങ്കീർത്തന ഭേദങ്ങളും
ശീലഗുണമതിശാലികളാമൃഷി
ബാലകന്മാരുടെ ലീലകളും,
കണ്ടുകണ്ടാനന്ദം പൂണ്ടു മഹീപതി
കൊണ്ടാടിയാശ്രമം തന്നിൽ പുക്കു
പർണ്ണശാലയ്ക്കുള്ളിൽ ചെന്നു കടന്നവൻ
നിന്നപ്പോളാരേയും കാണായ്കയാൽ,
ആരുള്ളതിപ്പർണ്ണശാലയിലെന്നതി-
ഗൗരവത്തോടങ്ങു ചോദിച്ചപ്പോൾ
ലക്ഷണയുക്തമാം വാക്കുകൾ കേട്ടുടൻ
ലക്ഷ്മീസമാനമാം രൂപത്തോടെ,
മിന്നൽക്കൊടിപോലെ മിന്നുന്ന കന്യക
തന്വംഗിതാനുമവിടെച്ചെന്നു
മന്നവനെക്കണ്ടു മന്ദാക്ഷമുൾക്കൊണ്ടു
മന്ദേതരമവൾ സല്ക്കരിച്ചു.

1. കണ്വാശ്രമത്തെ സ്വന്തം വാക്യത്തിൽ വർണ്ണിക്കുക.
2. രാജാവ് ശകുന്തളയെ സന്ദർശിക്കുവാൻ സംഗതിയായതെങ്ങനെയെന്നു പറയുക.
3. 'ഓട്ടം മൃഗങ്ങളെ,' എന്നു തുടങ്ങുന്ന നാലുവരിയിലുള്ള ക്രിയാപദങ്ങളിൽ നിന്നു പൂർണ്ണ ക്രിയയ്ക്കും അപൂർണ്ണക്രിയയ്ക്കും ഈരണ്ടു് ഉദാഹരണം എഴുതുക.

---

## പാഠം 22.

# ജന്തുക്കളുടെ ചികിത്സ.

| | |
|---|---|
| ശാസ്ത്രവൈദ്യൻ | വിഡ്ഢി |
| ശ്മശാനം | വ്രണം |
| സ്പർശിനി | ശസ്ത്രക്രിയ |

ജന്തുക്കൾക്കും രോഗമുണ്ടാകും. അവയുടെ ഇടയിലും ചികിത്സയുണ്ട്. വീടുകളിൽ പോററിവരുന്ന നായ്ക്കൾ ചിലപ്പോൾ ഭക്ഷണം കഴിക്കാതെ ക്ഷീണിച്ചു കിടക്കുന്നതു നമ്മളൊക്കെ കണ്ടിട്ടുള്ളതാണല്ലോ. നായ് ചിലപ്പോൾ പറമ്പിൽപോയി ഒരുതരം പുല്ലു കടിച്ചു തിന്നുന്നതു കാണുമ്പോൾ അതിനു വയററുവേദനയാണെന്നു നമ്മൾ മനസ്സിലാക്കും. നായ്ക്കൾ ഒരു പ്രത്യേകതരം പുല്ലാണ് ആ അവസരത്തിൽ തിന്നുന്നത്. അതിനു "പട്ടിപ്പുല്ല്" എന്നു പറയുന്നു പട്ടിപ്പുല്ല്, പട്ടികൾ മാത്രമല്ല, ആടും ഭക്ഷിക്കും. അതിൻെറ വേർ ചിലപ്പോൾ പന്നികൾ മരുന്നായിഭക്ഷിക്കാറുണ്ടത്രെ. ഇതൊക്കെ കണ്ടപ്പോൾ ആ പുല്ലിന്നു മൃഗങ്ങളുടെ രോഗത്തെ ഭേദപ്പെടുത്തത്തക്ക എന്തോ ഗുണവിശേഷം ഉണ്ടെന്നു ഊഹിച്ചു, ശാസ്ത്രജ്ഞന്മാർ വേണ്ടുന്ന പരിശോധനകൾ നടത്തി അതിൻെറ ഫലമായി പട്ടിപ്പുല്ലിൻെറ വേരു കൊണ്ടു ചില മരുന്നുകൾ ഉണ്ടാക്കി മൃഗവൈദ്യന്മാർ രോഗമുള്ള കുതിരകൾക്കും പശുക്കൾക്കും കൊടുത്തു വരുന്നു.

രോഗം പിടിപെട്ടാൽ അതു് അറിവാനും, പ്രതിവിധിചെയ്യാനും ജന്തുക്കൾക്കു ജന്മസിദ്ധമായ ബോധമുണ്ടു്. കാലിൽ മുള്ളേൽക്കുകയോ മുറിവു പററുകയോ ചെയ്ത നായ്ക്കൾ അതിന്നു വേണ്ടുന്ന ചികിത്സചെയ്യാൻ

ക്ഷമയോടുകൂടി മനുഷ്യരെ അനുവദിക്കുന്നു. അങ്ങനെ ചികിത്സചെയ്തു ഭേദപ്പെടുത്തിയവരെപ്പററി അത്തരം മൃഗങ്ങൾക്കു വളരെ കൃതജ്ഞതയുണ്ടെന്നുള്ളതിന്നു് അനേകം ദൃഷ്ടാന്തങ്ങളുണ്ടു്. "അന്ത്രോക്ലീസ്സം സിംഹവും" എന്ന കഥ പ്രസിദ്ധമാകയാൽ പ്രസ്താവിക്കുന്നില്ല.

ഒരിക്കൽ ഒരു പട്ടിയുടെ കാലിന്നു് എങ്ങനെയോ ഒരു മുറിവു പററി. അതിൻെറ യജമാനൻ അതിനെ ഒരു വൈദ്യൻെറ അടുക്കൽ കൂട്ടിക്കൊണ്ടുപോയി. വൈദ്യൻ മുറിവു കഴുകി മരുന്നു വെച്ചു കെട്ടികൊടുത്തു. ഇങ്ങനെ രണ്ടു മൂന്നു ദിവസം ചെയ്തശേഷം യജമാനനെ കാത്തുനില്ക്കാതെ ആ പട്ടി സ്വയം വൈദ്യൻെറ അടുക്കൽ ചെന്നുകൊണ്ടിരുന്നുവത്രെ.

ഒരിക്കൽ ഒരു നായു് ഉടമസ്ഥനായ നായാട്ടുകാരൻെറകൂടെ കാട്ടിൽ സഞ്ചരിച്ചു കൊണ്ടിരിക്കുമ്പോൾ അതിൻെറ കണ്ണിൽ ഒരു വെടിയേററു. ആ വെടിയുണ്ട ഒരു ശാസ്ത്രവൈദ്യൻ കീറി എടുത്തു. അനന്തരം ആ നായ് നേത്രരോഗം മാറുന്നതുവരെ വെളിച്ചമുള്ള സ്ഥലത്തു് അധികം സഞ്ചരിക്കാതെ ഇരുട്ടത്തു കിടന്നതായി കാണപ്പെട്ടു. ഇരുട്ടത്തു കിടന്നാൽ കണ്ണിൻെറ വേദന കുറയുകയും മുറിവു് അധികം വേഗം ഭേദമാകുകയും ചെയ്യുമെന്നു് ആ മൃഗത്തിന്നു് അറിയാമായിരുന്നു. ചില മനുഷ്യർക്കു് ഇത്തരം ബോധം കൂടിയില്ല.

കുരങ്ങുകൾക്കു് ഏതെങ്കിലും വിധത്തിൽ അപകടം പിണഞ്ഞാൽ അവ ബുദ്ധിപൂർവ്വം പ്രതിവിധി ചെയ്യാറുണ്ടു്. ഒരിക്കൽ ഒരു കുരങ്ങിന്നു കലശലായ മുറിവുപററി. അതിൽനിന്നു് ഒട്ടധികം രക്തം വാർന്നു പോകുന്നുണ്ടെന്നു കണ്ടപ്പോൾ, ആ ജന്തു ഉടനെ ഒരു അരുവിയിൽ ചെന്നു കുറെ ചളിവാരി ഇലകളോടുകൂടി

ചേർത്തു് മുറിവിൽ കുറെനേരം അമർത്തിവെച്ചു. അങ്ങനെ രക്തം ഒഴുകുന്നതിനെ നിർത്തൽചെയ്യുമ്പോൾ.

ഉറുമ്പുകളുടെ കൂട്ടിൽ വൈദ്യന്മാരായും ഏതാനും ഉറുമ്പുകൾ ഉണ്ടായിരിക്കുമത്രേ. ചില ഉറുമ്പുകൾ ചത്തുപോകുന്ന ഉറുമ്പുകളുടെ ശവങ്ങൾ ശ്മശാനസ്ഥലത്തേക്കു വഹിച്ചുകൊണ്ടുപോയി സംസ്കരിക്കുക പതിവുണ്ടെന്നും ശാസ്ത്രജ്ഞന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ഒരു ഉറുമ്പിന്റെ സ്പർശിനി എങ്ങിനെയോ മുറിഞ്ഞുപോയതായും അല്പനിമിഷത്തിനിടയിൽ കുറെ ഉറുമ്പുകൾ ഓടിവന്നു് അവയുടെ വായിൽനിന്നു് ഏതോ പശയുള്ള സാധനങ്ങൾ എടുത്തു് മുറിവിൽ തേച്ചു ശരിപ്പെടുത്തിയതായും കണ്ടിട്ടുണ്ടത്രേ.

ഒരാൾ ഒരു പക്ഷിയെ പിടിച്ചുനോക്കിയപ്പോൾ അതിന്റെ ശരീരത്തിൽ പഴയ ഒരു വ്രണം ഉള്ളതായും നേരിയ പക്ഷിത്തൂവൽകൊണ്ടു തുളച്ചു് മുറിവായ് കൂട്ടിച്ചേർത്തിരിക്കുന്നതായും കണ്ടു. പക്ഷികൾ ശസ്ത്രക്രിയ കൂടി നടത്താറുണ്ടെന്നാണു് അതിൽനിന്നു് അദ്ദേഹം അനുമാനിച്ചതു്.

ഒരു കുട്ടി ഒരു പന്നിയെ വളരെ വാത്സല്യത്തോടു കൂടി പോററിയിരുന്നു. ഒരു ദിവസം അതിന്നു് എങ്ങിനെയോ തീ പൊള്ളുകയുണ്ടായി. കുട്ടി വളരെ വ്യസനിച്ചു. അതിനെ പിടിച്ചു് ഒരു ദിക്കിൽ കെട്ടി; മനുഷ്യർക്കു തീ പൊള്ളിയാൽ ചെയ്യുന്ന ചില ചികിത്സകളൊക്കെ ചെയ്തുതുടങ്ങി. പിറേറദിവസം അവന്റെ അച്ഛൻ അതുകണ്ടു. വിവരം അറിഞ്ഞ ഉടനെ അയാൾ "വിഡ്ഢി! അഴിച്ചുവിടു്. അതിന്റെ ചികിത്സ അതിന്നറിയാം" എന്നു പറഞ്ഞു. കുട്ടി പന്നിയെ അഴിച്ചുവിട്ടു. ഉടനെ അതു് ചളിയിൽപോയി കിടന്നു.

അഞ്ചാറുദിവസം കഴിഞ്ഞു് വ്രണമൊക്കെ ഭേദമായതിൽപ്പിന്നെ മാത്രമേ അതു് ചളിയിൽനിന്നു് എഴുന്നേററുള്ളൂ.

ജന്തുക്കൾക്കു രോഗം തുടങ്ങിയാൽ അതിന്നുള്ള പ്രതിവിധി അറിവാനും ചെയ്യാനും ഉള്ള അത്ഭുതകരമായ ജ്ഞാനം അവയ്ക്കു ദൈവം കൊടുത്തിരിക്കുന്നു.

1. പട്ടിപ്പുല്ലു് ഔഷധിയാണെന്നു് ശാസ്ത്രജ്ഞന്മാർ അറിഞ്ഞതെങ്ങിനെ?
2. മൃഗങ്ങൾക്കു് സ്വയം ചികിത്സ ചെയ്വാനും ചികിത്സ ചെയ്യുന്നവരോടു കൃതജ്ഞത കാണിക്കാനും അറിയാം. ഇതിന്നു ചില ദൃഷ്ടാന്തങ്ങൾ എഴുതുക.
3. കുരങ്ങുകളുടേയും ഉറുമ്പുകളുടേയും ചികിത്സാജ്ഞാനത്തെ എങ്ങനെ മനസ്സിലാക്കാം?
4. പക്ഷികൾ ശസ്ത്രക്രിയ ചെയ്യാറുണ്ടെന്നുള്ളതിന്നു തെളിവെന്തു്?
5. വിശേഷണ വിശേഷ്യങ്ങൾ എഴുതുക:—

(1) ജന്മസിദ്ധമായ ബോധമുണ്ടു്. (2) ഒരിക്കൽ, ഒരു മുറിവു പററി.

---

പാഠം 23.

## ധ്രുവചരിതം.

---

ക്രൂരകർ വാനപ്രസ്ഥം
നക്രം സപ്തർഷികൾ
ഉർഭഗ അർഭകൻ
തേജഃപുഞ്ജം

പണ്ടു് ഉത്താനപാദൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം സദ്ഗുണസമ്പന്നയായ സുനീതിയേയും

സൌന്ദൎയ്യശാലിനിയായ സുരുചിയേയും ആണു വിവാഹം ചെയ്തിരുന്നതു്. രാജാവിനു അധികം സ്നേഹവും പ്രതിപത്തിയും ഉണ്ടായിരുന്നതു് ഇളയ രാജ്ഞിയായ സുരുചിയിലായിരുന്നു.

സപത്നിമാർ തമ്മിൽ മത്സരവും വിദ്വേഷവും അങ്കുരിക്കുന്നതു് സ്വാഭാവികമാണല്ലൊ. ഭർത്താവിൻെറ പ്രേമാധിക്യത്താൽ ഗർവ്വിഷ്ഠയായിത്തീർന്ന ആ രാജന്യയുവതി, സുനീതിയേയും ആ മഹതിയുടെ പുത്രനായ ധ്രുവകുമാരനേയും രാജാവിൻെറ മുൻപിൽ വച്ചുതന്നെ അപമാനിക്കുവാൻ മടിച്ചിരുന്നില്ല. തൻെറ പുത്രനായ ഉത്തമനു് പൈതൃകമായ രാജ്യം കിട്ടണമെന്നായിരുന്നു, ആ സ്വാർത്ഥതല്പരതയുടെ ആഗ്രഹം. സുരുചിയുടെ ദുസ്വഭാവം ഉത്താനപാദനെ വ്യാകുലനാക്കിയിരുന്നെങ്കിലും, ആ സുന്ദരിയുടെ ഹിതത്തിനു വിപരീതമായി എന്തെങ്കിലും വിചാരിക്കുവാൻപോലും അദ്ദേഹം അശക്തനായിരുന്നു.

സഹിഷ്ണുതയുടെ അവതാരമായിരുന്ന സുനീതി ചപലയായ സപത്നിയുടെ നേരെ ദ്വേഷം പ്രദർശിപ്പിക്കയോ ദുർബ്ബലഹൃദയനായ വല്ലഭനോടു പരിഭവം നടിക്കയോ ചെയ്തിരുന്നില്ല. പുത്രനെ ലാളിച്ചും ഈശ്വരനെ ധ്യാനിച്ചും ആ സുചരിത ശാന്തമായ ജീവിതം നയിച്ചുവന്നു.

അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം ആ മനസ്വിനിക്കും മകനും സഹിപ്പാൻ കഴിയാത്ത ഒരു സംഭവമുണ്ടായി. ഉത്താനപാദമഹാരാജാവു് ആസ്ഥാനമണ്ഡപത്തിൽ, സിംഹാസനാരൂഢനായി ഇരിക്കുകയായിരുന്നു. അപ്പോൾ ധ്രുവൻ കളിച്ചു ചിരിച്ചുകൊണ്ടു് അവിടെ എത്തി സന്തോഷത്തോടുകൂടി അദ്ദേഹത്തി



ധ്രുവനു മഹാവിഷ്ണു പ്രത്യക്ഷമാകുന്നതു്.

ന്റെ മടിയിൽ കയറി ഇരുന്നു. അതുകണ്ടു സുരുചി അത്യന്തംകോപിച്ചു്, വ്യാഘ്രത്തെപ്പോലെ ചീറിക്കൊണ്ടു ബാലന്റെ അടുത്തുചെന്നു, ഇങ്ങനെ പുലമ്പി:—

"വേണ്ടാ കുമാരകാ തായാട്ടു കാട്ടിയാൽ
കൊണ്ടുപോമെന്നുടെതെല്ലെന്നറിക നീ;

കണ്ട കുഞ്ഞുങ്ങൾക്കു വന്നു കരേറുവാ-
നുണ്ടാക്കിവെച്ചൊരു മൺഭേകാലമല്ലെടോ;
പണ്ടാരമായുള്ള സിംഹാസനങ്ങളിൽ
പണ്ടാരുമേ വന്നു കേറമാറില്ലപോൽ

വേണ്ടാത്ത കാട്ടുന്ന കള്ളക്കുഴിയനെ-
ക്കൊണ്ടുപോയ് വാടപ്പുറം കടത്തീടുവാൻ.
പണ്ടാരമാം മുതൽ തിന്നു മുടിക്കുന്ന
ചണ്ടികൾക്കൊട്ടും മിടുക്കുമില്ലാതെയായ്

ഞങ്ങളുണ്ടെങ്കിലിപ്പോൾ മടിക്കാതെ
പ്രാണൻകളഞ്ഞീടുമിക്കുഞ്ഞുതന്നുടെ
നാണം കെടുത്തയപ്പാനിങ്ങൊരുത്തനെ
കാണുണ്ടിവന്നു തിരുമുമ്പിലഞ്ജസാ.

മന്നവൻ തൻെറ മടിയിൽ മടിക്കാതെ
വന്നു കരേറുവാനെന്തെടാ സംഗതി?
നിന്നുടെ തള്ളയും, നീയും വരുന്നാകി-
ലിന്നുതന്നെ പുറത്താട്ടിയിറക്കുവൻ
ദുർഭഗതൻെറ വയററിൽ പിറന്നുള്ളോ-
രർഭകനാകിയ നിന്നുടെയോരോരോ

സൽഭാവമിങ്ങനെ കാൺകയാലെന്നുള്ളി-
ലുത്ഭവിച്ചീടുന്നു കോപമെന്നോർക്ക നീ.
അച്ഛനെത്തന്നെയും കൂട്ടാക്കയില്ല ഞാൻ
കൊച്ചുകുമാരനെന്നോർക്കയുമില്ല നീ;
അച്ഛൻ മടിയിൽ നിന്നങ്ങിറങ്ങീടായ്കി-
ലച്ഛനാണിന്നു ഞാൻ തച്ചിറക്കീടുവൻ."

ഇങ്ങനെ പറഞ്ഞു്, സ്വന്തം പിതാവിൻെറ അങ്കത്തിൽ സുഖിച്ചിരുന്ന ആ സാധുകുമാരനെ ദുഷ്ടയായ ആ സ്ത്രീ പിടിച്ചിഴച്ചു തള്ളി പുറത്താക്കി. ഈ നിർദ്ദയത്വവും ധിക്കാരവും ഒരു സഹിക്കും? കുട്ടി കരഞ്ഞുകൊണ്ടു്, അമ്മയുടെഅടുക്കൽചെന്നു്, വിവരംപറഞ്ഞു. സുനീതി കണ്ണുനീർ വാർത്തുകൊണ്ടു് മകനെ മടിയിൽ ഇരുത്തി പലതും പറഞ്ഞു് ആശ്വസിപ്പിച്ചു. ഒടുവിൽ ആ കൊട്ടാരത്തിൽ പാർക്കുന്നതായാൽ കുട്ടിക്കു വലിയ അനർത്ഥങ്ങൾതന്നെ വന്നുചേരും എന്നു പേടിച്ചു് ഇങ്ങനെ ഉപദേശിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു.

സകല നാഥനാം വിഷ്ണുഭഗവാനെപ്പരിചോടു
അകതാരിലുറപ്പിച്ചുകൊൾക ബാലാ മടിക്കാതെ
അകലുഷമായ നല്ല വനംതേടിഗ്ഗമിച്ചാലും
അകലുംനിന്നുടെശോകം സുഖവും മേലിലുണ്ടാകും.

മാതാവിൻെറ ഈ വാക്കുകൾ കേട്ടു് ധ്രുവൻ കാട്ടിലേക്കു യാത്രയായി. സപത്നിയുടെ അസൂയയും ദുഷ്ടതയും നിമിത്തം സ്വപുത്രനെ വനത്തിലേക്കു അയയ്ക്കുവാൻ ആ പുത്രവത്സല നിർബന്ധയായി. പ്രിയനന്ദനൻെറ ആ വിയോഗം മാതാവിനെ എത്രമാത്രം വിഷാദിപ്പിച്ചിരിക്കണം.

ഹരിശരണമന്ത്രവും ജപിച്ചു് കാട്ടിൽ ഏകാകിയായി നടന്നുകൊണ്ടിരുന്ന ധ്രുവനെ മുനിമാർ സല്ക്കരിക്കുകയും അവനു കായ്കനികളും മററും ഭക്ഷിപ്പാൻ കൊടുക്കുകയും ചെയ്തുപോന്നു. ഒരു ദിവസം അവൻ നാരദമഹർഷിയെ കണ്ടുമുട്ടി. മഹർഷി കുട്ടിയോടു, അവൻ ആരാണെന്നും ആരുടെ മകനാണെന്നും ഹിംസ്രമൃഗങ്ങളുള്ള മഹാവനത്തിൽ ഭയം കൂടാതെ സഞ്ചരിപ്പാൻ കാരണമെന്താണെന്നും മററും ചോദിച്ചു. ധ്രുവൻ എല്ലാ

വിവരങ്ങളും സത്യമായി നാരദനെ അറിയിക്കുകയും തന്റെ സങ്കടങ്ങൾ ഒഴിവാൻ എന്താണു മേലിൽ വേണ്ടതെന്നു ഉപദേശിക്കാൻ അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തു. കുട്ടിയുടെ വാക്കുകേട്ട് മനസ്സലിഞ്ഞ മഹർഷി അവനോടു, മധുവനത്തിൽ ചെന്നു വിശുദ്ധതീർത്ഥങ്ങളിൽ സ്നാനംചെയ്തു ദർഭവിരിച്ചിരുന്ന് ഇന്ദ്രിയങ്ങൾ അടക്കി വിഷ്ണുവിനെ ധ്യാനിച്ചുകൊള്ളണം എന്നു പറകയും, അതിന്നു വേണ്ടുന്ന ഉപദേശങ്ങൾ നൽകി അവനെ അനുഗ്രഹിച്ചയക്കയും ചെയ്തു.

അനന്തരം നാരദൻ നേരെ ഉത്താനപാദരാജാവിന്റെ കൊട്ടാരത്തിലേക്കാണു പോയതു്. പുത്രൻ കാട്ടിൽ പൊയ്ക്കളഞ്ഞതിനെപ്പററി ദുഃഖിക്കുകയും സുരുചി അവനോടു കാണിച്ച ക്രൂരതയ്ക്കു അവളെ ശാസിക്കാഞ്ഞതിനെക്കുറിച്ചു പശ്ചാത്തപിക്കുകയും ചെയ്തുകൊണ്ടിരുന്ന രാജാവിനെ മഹർഷിപുംഗവൻ ആശ്വസിപ്പിച്ചു. മകന്നു യാതൊരു ആപത്തും സംഭവിക്കുകയില്ലെന്നും അവൻ പരമയോഗ്യനായി മടങ്ങി വരുമെന്നും പറഞ്ഞു് നാരദൻ അന്തർദ്ധാനം ചെയ്തു.

മധുവനത്തിൽ ചെന്നു തപസ്സുചെയ്തുകൊണ്ടിരുന്ന ധ്രുവന്റെ ഭക്തികണ്ടു് സന്തുഷ്ടനായ വിഷ്ണുഭഗവാൻ അവന്റെ മുമ്പിൽ പ്രത്യക്ഷനായി. ബാലനായഭക്തൻ, എന്താണു പറയേണ്ടതു്, എന്താണു ചെയ്യേണ്ടതു് എന്നറിയാതെ നമ്രമുഖനായി നില്ക്കുന്നതുകണ്ടു് ഭഗവാൻ സ്വകരംകൊണ്ടു് അവന്റെ മുഖം വാത്സല്യപൂർവ്വം പിടിച്ചുയർത്തി അവനോടു ഇങ്ങനെ പറഞ്ഞു:—

"കാലതാമസംകൂടാതെ നീ മഹാരാജപദംഅലങ്കരിക്കും. മനുഷ്യർക്കു പ്രാപിക്കാൻ സാധിക്കാത്ത ഒരു സമുന്നതസ്ഥാനത്തേയും നീ പ്രാപിക്കും. അനേകവത്സരം നീ

അരോഗ്യദൃഢഗാത്രനായി ജീവിച്ചശേഷം നിനക്കു വൈകുണ്ഠത്തിൽ വരാം."

ധ്രുവൻ വരവും വാങ്ങി രാജധാനിയിലേക്കു ചെന്നു. ഉത്താനപാദൻ പുത്രനെ സന്തോഷത്തോടും ബഹുമാനത്തോടും കൂടി സ്വീകരിച്ചു. സുരുചിക്കു പോലും പശ്ചാത്താപം ഉണ്ടായി. സുനീതിക്കുണ്ടായിരുന്ന സന്തോഷത്തിനു അതിരുണ്ടായിരുന്നില്ല. യുവരാജാവിന്നു യോഗ്യമായ എല്ലാആഡംബരങ്ങളോടും കൂടി ധ്രുവൻ രാജധാനിയിൽ വസിച്ചു.

കുറേക്കാലം കഴിഞ്ഞപ്പോൾ ഉത്താനപാദൻ രാജ്യം ഉത്തമനെ ഏല്പിച്ചു്, വാനപ്രസ്ഥം സ്വീകരിച്ചു. ഒരു ദിവസം കാട്ടിൽ നായാട്ടിന്നു പോയപ്പോൾ ആ രാജകുമാരൻ ഒരു ദൈത്യനാൽ നിഗ്രഹിക്കപ്പെട്ടു. അതിനുശേഷം രാജാവായ ധ്രുവന്റെ ഭരണംകൊണ്ടു് പ്രജകൾക്കു ക്ഷേമവും ഐശ്വര്യവും വർദ്ധിച്ചുവന്നു. അന്ത്യകാലത്തു് സ്വർല്ലോകത്തുനിന്നു ഒരു വിമാനം ഇറങ്ങിവന്നു്, ധ്രുവനെ അതിൽ കയററി കൊണ്ടുപോയി എന്നാണു ഐതിഹ്യം. സപ്തർഷികൾ എന്നു പറയപ്പെടുന്ന നക്ഷത്രങ്ങളാൽ ചുററപ്പെട്ടു് ഉത്തരഭാഗത്തു കാണുന്ന തേജഃപുഞ്ജം ധ്രുവനാണെന്നാണു് പൌരാണിക വിശ്വാസം.

1. സുരുചിയുടേയും, സുനീതിയുടേയും സ്വഭാവത്തെ താരതമ്യപ്പെടുത്തുക.
2. ഉത്താനപാദൻ സുരുചിയെ ശാസിക്കാഞ്ഞതെന്തുകൊണ്ടു്?
3. സുനീതി ധ്രുവനോടു് ഉപദേശിച്ചതെന്തു്?
4. നാരദന്റേയും ധ്രുവന്റേയും സംഭാഷണം അനാഖ്യാനരീതിയിലല്ലാതെ എഴുതുക.

5. ഏതാണു ഭാഷാശൈലിക്കു യോജിച്ചതു്.

'രാജ്യം ഉത്തമനെ ഏല്പിച്ചു.'

'രാജ്യത്തെ ഉത്തമനെ ഏല്പിച്ചു.'

'ഉത്തമനെ രാജ്യം ഏല്പിച്ചു.'

---

പാഠം 24.

## പൌരുഷം.

---

| | |
|---|---|
| കീർത്തിധാവള്യം | ജലാധാരം |
| പിണ്ഡം | മൂഷികൻ |

തന്നുടെ വിദ്യകൊണ്ടും, തന്നുടെ ശൌര്യംകൊണ്ടും
തന്നുദരത്തെ പൂരിപ്പിക്കുന്നവൻ മഹാധന്യൻ
ശ്വാവിനെപ്പോലെ കിഴിഞ്ഞാശ്രയിച്ചുണ്ണുന്നവൻ
കേവലം കൃമിപ്രായനെന്നതേ ചൊൽവാനുള്ളു.
വിക്രമംകൊണ്ടും വിജ്ഞാനാദികൾകൊണ്ടും പത്തു-
ദിക്കുകൾ വെളുപ്പിക്കും കീർത്തിധാവള്യത്തോടെ
യാതൊരു പുമാൻ മഹാ മാനിയായ് ജീവിക്കുന്നു
നീതിമാനവൻ ജീവജ്ജീവനെന്നുരചെയ്യാം.
മററുള്ള മഹാമൂഢൻ കൊററിന്നുമാത്രംകൊള്ളാം
മററമിഗ്ഗുണമൊന്നും പററാതെജീവിക്കുന്നോൻ
പെററമാതാവുതൻെറ യൌവനമാകും വൃക്ഷം
പററെക്ഖണ്ഡിപ്പാനൊരു കോടാലിതന്നെയവൻ
ആരാനും ബലിയിട്ടു കൈകൊട്ടു കേൾക്കുന്നേരം
പാരാതെ പറന്നങ്ങു ചെന്നുടൻ പിണ്ഡംകൊത്തി-
ത്തിന്നുകൊണ്ടിരിക്കുന്ന കാകനും ജീവിക്കുന്നു.
എന്നതുപോലെതന്നെ മന്ദനും ജീവിക്കുന്നു.
സ്വല്പബുദ്ധിയായുള്ള മാനുഷൻ മഹാദീനൻ
സ്വല്പലാഭത്തെക്കൊണ്ടു തൽക്ഷണം പ്രസാദിക്കും;

അല്പമാം ജലാധാരം പൂരിപ്പാൻ മഴത്തുള്ളി
സ്വല്പമുണ്ടായാൽ പോരുമായതു നിറഞ്ഞിടും.
മൂഷികൻ തന്റെ കൊച്ചു കൈരണ്ടും ജലംകൊണ്ടു
തൃഷ്ടിതമാക്കീടുവാനെത്ര പാനീയംവേണം!
കൃത്യവുമകൃത്യവും ധർമ്മവുമധർമ്മവും
നിത്യവുമനിത്യവും സത്യവുമസത്യവും
ഇത്ഥമുള്ളതിലൊന്നും ചെറ്റുമേ ഗ്രഹിക്കാത്ത
മർത്ത്യനും പശുക്കളുമേതുമേ ഭേദം നാസ്തി.

1. ആദ്യത്തെ പന്ത്രണ്ടുവരി പരാവർത്തനംചെയ്ക.
2. 'അല്പബുദ്ധികൾ അല്പലാഭംകൊണ്ടു പ്രസാദിക്കും' ഇതിനു കൊടുത്തിട്ടുള്ള ദൃഷ്ടാന്തങ്ങൾ എന്തെല്ലാം?
3. പശുപ്രായന്മാർ ആരു്?

---

പാഠം 25.

## ജപ്പാൻകാർ.

ജപ്പാൻ എന്നതു് ഏഷ്യയുടെ കിഴക്കേത്തീരത്തിലുള്ള ഒരു ദ്വീപസമൂഹമാകുന്നു. അതു് മലയും, ആറും, അരുവിയും നിറഞ്ഞുള്ള ഒരു മനോഹര രാജ്യമാണു്. മലകളുടെ അടിവാരത്തിൽ ഫലപുഷ്ടങ്ങളായ കേദാരങ്ങളും നിസ്സർഗ്ഗമോഹനങ്ങളായ ജലാശയങ്ങളും ധാരാളമുണ്ടു്. എന്നാൽ അവിടെ മലകൾ കൂടുതലും മൈതാനങ്ങൾ കുറവുമാകയാൽ കൃഷിക്കു് ഉപയോഗമുള്ള സ്ഥലം വളരെ കുറവാണു്. ജപ്പാൻ വേനൽക്കാലത്തു് ഇംഗ്ലണ്ടിനേക്കാൾ ചൂടുള്ള രാജ്യമാകുന്നു. എങ്കിലും അവിടെയുള്ള ചില സ്ഥലങ്ങൾ ശീതകാലത്തു് അത്യന്തം തണുപ്പുള്ളവയും ആയി

രിക്കുന്നു. ഏഷ്യാഭൂഖണ്ഡത്തിന്റേയും പ്രസ്തുത ദ്വീപങ്ങളുടേയും ഇടയ്ക്കുള്ള കടൽ ആഴം കുറഞ്ഞതും കൊടുങ്കാററുള്ളതും ആണ്. ഇതു ജപ്പാൻകാരെ മുൻകാലങ്ങളിൽ മററു രാജ്യക്കാരിൽനിന്നു വേർതിരിക്കാൻ കാരണമായിത്തീർന്നിരുന്നു. ശീതകാലത്തു് ഏഷ്യയിൽനിന്നു ജപ്പാനിലേക്കു കാററടിക്കുമ്പോൾ ഭയങ്കരമായ ഹിമപാതങ്ങളും ധൂമികകളും സാധാരണമാകകൊണ്ടു് ജപ്പാൻകാർ സ്വദേശത്തിൽതന്നെ അക്കാലം കഴിച്ചുകൂട്ടുക പതിവായിരുന്നു. വേനൽക്കാലത്തു് ജപ്പാനിൽനിന്നു് ഏഷ്യയിലേയ്ക്കു കാററടിയ്ക്കുന്നു. അതുകൊണ്ടു് അക്കാലത്തു് ഏഷ്യയിലെ ജനങ്ങൾ ജപ്പാനിലേയ്ക്കും പോകാറുണ്ടായിരുന്നില്ല. ഇങ്ങനെ ഉഷ്ണകാലത്തായാലും



ജപ്പാനിലെ ഉൾനാട്ടിലുള്ള ഒരു ഗൃഹം.

തണുപ്പുകാലത്തായാലും ജപ്പാൻകാർ അന്യരാജ്യക്കാരുമായി യാതൊരു സംസർഗ്ഗവും കൂടാതെ കഴിച്ചുകൂട്ടി വന്നിരുന്നു. അവിടെ ഉള്ളവർക്കു അവരുടെ നാട്ടിനെപ്പററി അതിരുകവിഞ്ഞ സ്നേഹവും അഭിമാനവും ഉണ്ടു്. ജപ്പാൻകാർ രാജഭക്തിയിലും അദ്വിതീയരാണു്.

കൂടക്കൂടെ ഉണ്ടാകാറുള്ള ഭൂകമ്പങ്ങൾ ആ രാജ്യത്തിനു വലിയനാശം ചെയ്യാറുണ്ടു്. ഒരു ഭൂകമ്പസന്ദർഭത്തിൽ പതിനായിരം പേർ മരിക്കയും ഒരു ലക്ഷത്തിമുപ്പതിനായിരം വീടുകൾ വീണുപോകയും ഉണ്ടായി! അവിടെ അഗ്നിപർവ്വതങ്ങളും കുറവല്ല. അവ പലപ്പോഴും പൊട്ടി ഉരുകിയ കല്ലും, ചാരവും, പുകയും വമിക്കുന്നു. ആപത്തിൻെറ മടിയിലാണു ജപ്പാൻകാർ ജീവിക്കുന്നതെന്നു പറയാം. പ്രകൃതിയുടെ ഈ ഭയങ്കര ഭാവം അവരെ ധീരന്മാരും സഹിഷ്ണുക്കളും ആക്കിത്തീർത്തിരിക്കുന്നു.

ജപ്പാനിൽ കല്ലുകൾകൊണ്ടുള്ള വലിയ വീടുകൾ ചുരുക്കമാണു്. ഭൂകമ്പം ഉണ്ടാകുമ്പോൾ ശിലാനിർമ്മിതമായ ആലയത്തിൽ താമസിക്കുന്നതു് ആപൽക്കരമായിരിക്കുമല്ലോ. അതുകൊണ്ടുതന്നെ ആ രാജ്യവാസികൾ പ്രായേണ ചെറിയ വീടുകളെ പണിയിക്കാറുള്ളു. ഇവയ്ക്കു ഓടോ മററു വല്ലതെങ്കിലുമോ കൊണ്ടു മേഞ്ഞിട്ടുള്ള ഒരു മേല്പുരയും, അതിനെ താങ്ങുന്നതിനായി നാലു തൂണുകളും ഉണ്ടായിരിക്കും. ചുവരുകൾ എണ്ണക്കടലാസു കൊണ്ടു് മനോഹരമായി നിർമ്മിക്കുന്നു.

ദരിദ്രന്മാരുടെ വീടുകൾക്കു് ഒരു മുറിമാത്രമെ ഉണ്ടായിരിക്കയുള്ളു; രാത്രിയിൽ അതിനെ കടലാസുകൊണ്ടു പല ഭാഗങ്ങളായി തിരിച്ചുകൊള്ളുന്നു. ജപ്പാൻകാർക്കു ശുദ്ധവായുവും സൂര്യപ്രകാശവും വളരെ ഇഷ്ടമാകയാൽ

വീടിൻെറ മുൻവശം വലിയ തണുപ്പ് ഇല്ലാത്തപ്പോ ളെല്ലാം തുറന്നിട്ടിരിക്കുക പതിവാണു്. വീട്ടിൽ കസേരകളും കട്ടിലുകളും ഉണ്ടായിരിക്കയില്ല. അവർ തറയിൽ പായിട്ടു് അതിന്മേൽ ഇരിക്കയും കിടക്കയും ചെയ്യുന്നു. മേശയ്ക്കു പകരം ചെറിയ നാല്ക്കാലികളാണു് അവർ ഉപയോഗിക്കാറുള്ളതു്.



ജപ്പാനിലെ ഒരു ഗൃഹത്തിൻെറ ഒരു മുറി.

ഭൂകമ്പങ്ങളും അഗ്നിപർവ്വതക്ഷോഭങ്ങളും സാധാരണ സംഭവങ്ങളാകയാൽ ഏതാപത്തുകളേയും കരച്ചിലും പിഴിച്ചലും കൂടാതെ നേരിടുന്നതിനു് അവരെ പ്രകൃതി തന്നെ അഭ്യസിപ്പിക്കുന്നു. മരണത്തെപ്പററി അവർക്കു ഭയമില്ല. രാജ്യത്തിനു വേണ്ടി മരിക്കാൻ അവർ എപ്പോഴും സന്നദ്ധരാണു്. ജപ്പാൻകാരൻ എല്ലായ്പോഴും ശാന്തനും മര്യാദക്കാരനുമാണു്. കടൽ ജപ്പാൻെറ ചുററും ഒരു കിടങ്ങുപോലെ വർത്തിക്കുന്നു. ജപ്പാൻകാർ മത്സ്യം പിടിക്കുന്നതിൽ അതിസാമർത്ഥ്യം പ്രദർശിപ്പിക്കുന്നു. എങ്കിലും അവർ നോർവ്വേക്കാരേയും ഗ്രീക്കു

കാരേയുംപോലെ സമർത്ഥന്മാരായ കച്ചവടക്കാരോ കപ്പലോട്ടക്കാരോ അല്ലത്രെ. തങ്ങളുടെ ഭൂവിഭാഗത്തെ കഴിയുന്നത്ര ഫലപ്രദമാക്കിത്തീർക്കുവാൻ സദാ ഉത്സാഹപൂർവ്വം പ്രവർത്തിക്കുന്നതുകൊണ്ടു് അവർ ഭൂലോകത്തിൽ വച്ചു് ഏററവും നല്ല കൃഷിക്കാരായിത്തീർന്നിട്ടുണ്ടു്. ജപ്പാനിലെ ജനത ആഴ്ചയിൽ ഏഴു ദിവസവും കഠിനമായി വേലചെയ്യുന്നു. കലപ്പ ഉപയോഗിക്കുന്നതിനു പകരം മൺവെട്ടിതന്നെയാണു് ഉപയോഗിക്കാറുള്ളതു്. മണ്ണിളക്കുന്നതിനു് ഇതു് അധികം നന്നാണല്ലോ. പല കൃഷികൾ ഉണ്ടെങ്കിലും നെൽകൃഷിയാണു് അവിടെ പ്രധാനം.

നെൽകൃഷിക്കു മിതമായ ശീതോഷ്ണാവസ്ഥയും, ധാരാളം വെള്ളവും ആവശ്യമാണു്. ജപ്പാനിലെ പ്രകൃതി അതിനനുകൂലമാകുന്നു. വയലിൽ വെള്ളം കയററി ചെളിയിലാണു് അവർ വിത്തു വിതയ്ക്കുന്നതു്. നല്ല വിളയാറാകുമ്പോൾ വെള്ളം വററിച്ചു വയലുകളെ ഉണക്കുന്നു. നിലങ്ങളെ വേർതിരിക്കുന്നതിനു വേലികൾ അവർ ഉണ്ടാക്കുന്നില്ല. അല്ലമെങ്കിലും സ്ഥലം പാഴാക്കിത്തള്ളുന്നതിനു് അവർ സമ്മതിക്കാറില്ല. മലഞ്ചരിവുകൾ പോലും അവർ കൃഷിസ്ഥലങ്ങളാക്കിയിരിക്കുന്നു. കടലാസ്സ് ഉണ്ടാക്കാനുള്ള ചെടികളും ജപ്പാനിൽ കൃഷിചെയ്യാറുണ്ടു്. അവിടെ എല്ലാക്കാര്യങ്ങൾക്കും എല്ലാവരും കടലാസ് ഉപയോഗിക്കുന്നു. കടലാസുതൊപ്പികളും കടലാസുചട്ടകളും കടലാസുകൈലേസ്സുകളും കടലാസ്സുചെരിപ്പുകളും ഉടുപ്പുകളും അവിടെ സാധാരണമാണു്. എളുപ്പത്തിൽ കീറാൻ കഴിയാത്ത വണ്ണം ബലമുള്ള കടലാസുകൾ അവർ ഉണ്ടാക്കാറുണ്ടു്.



ജപ്പാനിൽ ഗൃഹത്തിനുള്ളിൽ കടക്കുന്നതിനു മുമ്പു ചെരിപ്പുകൾ ഊരി വെളിയിൽ വെയ്ക്കുന്നതു്.

ചില കടലാസുകൾ വെള്ളം ചോരാത്തവയും നനയാത്തവയും ആയിരിക്കും.

വലയും ചൂണ്ടയും ഉപയോഗിച്ചു് ജപ്പാൻകാർ മത്സ്യം പിടിക്കുന്നു. കന്നുകാലികളുടേയും ആടുകളുടേയും തീററിക്കു് അവിടെ പുല്ലു ചുരുക്കമാകയാൽ ആട്ടുരോമവും വെണ്ണയും അവിടെ സുലഭമല്ല. ആട്ടിൻരോമത്തേക്കാൾ പട്ടുനൂലു് അവിടെ ലാഭമായികിട്ടും. ജപ്പാൻകാർ പട്ടുനൂലോ പഞ്ഞിനൂലോകൊണ്ടു് വസ്ത്രം ഉണ്ടാക്കുന്നു. അവിടെ കല്ക്കരിയും മൺപാത്രനിർമ്മാണത്തിനുള്ള കളിമണ്ണും സമൃദ്ധിയായി കാണപ്പെടുന്നു. ഒന്നാംതരം മൺപാത്രങ്ങൾ അവിടത്തെ വ്യവസായശാലകളിൽ നിർമ്മിക്കുന്നുണ്ടു്.

ഇക്കാലത്തു ജപ്പാൻകാർ അവരുടെ കാരാഗൃഹവാസത്തിൽനിന്നു മുക്തന്മാരായിത്തീർന്നിട്ടുണ്ടു്. ധാരാളം കപ്പലുകളും മററും ഉള്ളതുകൊണ്ടു് അവർ ഇപ്പോൾ കൊടുങ്കാററിനെ ഭയപ്പെടാതെ എവിടേയും സഞ്ചരിക്കുന്നു. ജപ്പാൻെറ ഒരു വശത്തു ചൈനയും മറുവശത്തു കാനഡായും ആണു്. ഇന്ത്യയും അധികം ദൂരെയല്ല. ഇക്കാരണങ്ങളാൽ അവർക്കു കച്ചവടത്തിനു് വളരെ സൌകര്യമുണ്ടു്. പട്ടു്, തേയില, അരി, കസ്തൂരി മുതലായി പല പല സാമാനങ്ങൾ അവർ വിദേശങ്ങളിലേയ്ക്കു് അയയ്ക്കുന്നു.

ജപ്പാൻകാർ വളരെ പരിശ്രമശീലമുള്ളവരാകുന്നു. അവർ ഇപ്പോൾ ഉണ്ടാക്കാത്ത സാമാനങ്ങൾ ഇല്ല. വളരെ കുറഞ്ഞവിലയ്ക്കു ഈ സാമാനങ്ങൾ വിററുവരുകയും ചെയ്യുന്നുണ്ടു്. വ്യവസായത്തിലും, വാണിജ്യത്തിലും, രാജ്യതന്ത്രത്തിലും പാശ്ചാത്യരാജ്യങ്ങൾക്കു അസൂയാവഹമായ ഒരു സ്ഥാനം ഈ പൌരസ്ത്യരാജ്യം സമ്പാദിച്ചു കഴിഞ്ഞിരിക്കുന്നു.

---

പാഠം 26

## മഹാനായ ഗോവിന്ദറാനഡെ.

1842 ജനുവരി 18–ാനു- മഹാനായ ഗോവിന്ദറാനഡെ കാലക്ഷേപത്തിനു സാമാന്യം വകയുള്ള ഒരു മഹാരാഷ്ട്രകുടുംബത്തിൽ ജനിച്ചു. പന്ത്രണ്ടുവയസ്സാകുന്നതുവരെ മാതൃഭാഷ പഠിച്ചുകൊണ്ടിരുന്നതിനുശേഷം, ബാലൻ കോലപ്പൂർ എന്ന ദിക്കിലെ ഹൈസ്ക്കൂളിൽ ചേർന്നു് ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്തുതുടങ്ങി. അതിന്നുശേഷം "എൽഫിൻസ്റ്റൻ കോളേജ്" എന്ന പ്രസിദ്ധ വിദ്യാശാലയിൽ ചേർന്നു പഠിച്ചു.

വിദ്യാഭ്യാസകാലത്തിൽ വിദഗ്ദ്ധനാണെന്നു പ്രസിദ്ധപ്പെട്ട സർ അലക്സാണ്ടർ ഗ്രാണ്ടു് എന്ന മഹാ പണ്ഡിതനായിരുന്നു അക്കാലത്തു ആ കോളേജിലെ പ്രധാന അദ്ധ്യാപകൻ. അദ്ദേഹത്തിൻെറ ശിഷ്യനായി പഠിക്കുകയെന്നതു് ഒരു മഹാഭാഗ്യമായിട്ടായിരുന്നു അന്നത്തെ അധ്യേതാക്കൾ കരുതിയിരുന്നതു്. അതിബുദ്ധിമാനായിരുന്ന റാനഡെ ആ പാശ്ചാത്യപണ്ഡിതൻെറ പ്രധാന ശിഷ്യനായിരുന്നു.

അദ്ദേഹം കോളേജിൽ വിദ്യാർത്ഥിയായിരുന്ന കാലത്തു് ഒരു വിശേഷസംഭവം ഉണ്ടായി. മഹാരാഷ്ട്രവാസികൾ സാധാരണമായി വലിയ ദേശാഭിമാനികളും സ്വജനസ്നേഹികളും ആണു്. മഹാരാഷ്ട്രരാജാക്കന്മാരുടെ ഭരണസമ്പ്രദായങ്ങളെപ്പററി അവർക്കു വലിയ അഭിമാനമാണുള്ളതു്. റാനഡെ മഹാരാഷ്ട്രരാജാക്കന്മാരുടേയും ഇംഗ്ലീഷ് ഗവർമ്മെണ്ടിൻേറയും ഭരണസമ്പ്രദായങ്ങളെ താരതമ്യപ്പെടുത്തിക്കൊണ്ടു് ഒരു പ്രസംഗം രചിച്ചു. അതിൽ സ്വവർഗ്ഗാഭിമാനവും സ്വദേശാഭിമാനവും ആയിരുന്നു മുന്നിട്ടു പ്രകാശിച്ചതു്. അതുനിമിത്തം ആ പ്രസംഗത്തെ പലരും ഖണ്ഡിച്ചു. എന്നു മാത്രമല്ല, അതിൽ രാജഭക്തി കുറവായിക്കണ്ടതിനാൽ സ്വന്തം ഗുരുനാഥൻപോലും അദ്ദേഹത്തെ ശാസിക്കുകയും അദ്ദേഹത്തിന്നു ഗവർമ്മെണ്ടിൽനിന്നു നൽകിപ്പോന്നിരുന്ന വിദ്യാർത്ഥിവേതനം ആറുമാസത്തേക്കു നിർത്തലാക്കുകയും ചെയ്തു.

1862-ൽ ആ യുവാവു് ബി. എ. പരീക്ഷയിൽ ഒന്നാംക്ലാസിൽ ജയിച്ചു. മൂന്നുസംവത്സരത്തിനുശേഷം ചരിത്രവിഷയത്തിൽ എം. എ. പരീക്ഷയ്ക്കു ചേർന്നു് അതിലും പ്രശസ്തമായ വിജയം നേടിയതുകൊണ്ടു് റാന

ഡെയ്ക്കു കലാശാലവകയായി ഒരു സ്വർണ്ണ മുദ്ര ലഭിച്ചു. അധികം താമസിയാതെ അദ്ദേഹം ബോമ്പായി സർവ്വ കലാശാലയിലെ ഒരു അംഗമായിത്തീരുകയും 1866-ൽ എൽ. എൽ. ബി. എന്ന നിയമപരീക്ഷയിൽ ബഹുമതിയോടുകൂടി ജയിക്കുകയും ചെയ്തു. ഇതിന്നുശേഷം ചില ചെറിയ ഉദ്യോഗങ്ങളൊക്കെ വഹിച്ചെങ്കിലും അവ അദ്ദേഹത്തിൻെറ ഹൃദയത്തെ ആകർഷിക്കുന്നവയായിരുന്നില്ല. കുറച്ചുകാലം കഴിഞ്ഞപ്പോൾ ആ യുവപണ്ഡിതൻ എൽഫിൻസ്റ്റൻ കോളേജിലെ ഇംഗ്ലീഷ് പ്രൊഫസ്സറായി നിയമിക്കപ്പെട്ടു. പ്രസ്തുതോദ്യോഗം അദ്ദേഹത്തിൻെറ വാസനയ്ക്കു് അനുസരിച്ചതും ഹിതത്തിനു് അനുകൂലിച്ചതും ആയിരുന്നു. എന്നാൽ ആ ജോലിയിലും അധികകാലം ഇരുന്നില്ല ഉടനേ ബോമ്പായി ഹൈക്കോടതിയിൽ അദ്ദേഹത്തിനു് ഒരു ഉദ്യോഗം ലഭിച്ചു. ബുദ്ധിശക്തിയും കൃത്യശ്രദ്ധയുംകൊണ്ടു് ഉദ്യോഗശ്രേണിയിൽ ഉത്തരോത്തരം ഉയർച്ചപ്രാപിച്ച റാനഡെ അചിരേണ ഹൈക്കോർട്ടു ജഡ്ജിയായി. ന്യായാധിപൻെറ നിലയിലും അസാമാന്യമായ പ്രശസ്തിയാണു് അദ്ദേഹത്തിനു സിദ്ധിച്ചതു്.

നീതിജ്ഞനും നിപുണനും ആയ ഒരു ഉദ്യോഗസ്ഥൻെറ നിലയിൽ മാത്രമല്ല, മറാട്ടി, സംസ്കൃതം, ഇംഗ്ലീഷ് എന്നീ മൂന്നു ഭാഷകളിലും അതുല്യനായ ഒരു പണ്ഡിതനായിട്ടും ചരിത്രം, ധനശാസ്ത്രം എന്നീവിഷയങ്ങളിൽ വിദഗ്ദ്ധനായ ഒരു രാജ്യതന്ത്രജ്ഞനായിട്ടുമാണു് നാമിപ്പോൾ അദ്ദേഹത്തെ അറിയുന്നതു്. നമ്മുടെ രാജ്യത്തുള്ള സമുദായാചാരങ്ങളെ പരിഷ്കരിപ്പാനും റാനഡെ പലവിധത്തിൽ പരിശ്രമിച്ചിരുന്നു.

റാനഡെ എഴുതിയ മഹാരാഷ്ട്രചരിത്രത്തിന്ന് വളരെ പ്രചാരവും ജനസമ്മതിയും ലഭിച്ചിട്ടുണ്ട്. വിദേശീയരായ ഗ്രന്ഥകാരന്മാർ എഴുതിയിട്ടുള്ള ചരിത്രങ്ങളിൽ പല അബദ്ധങ്ങൾ ഉണ്ടായിരുന്നുവെന്നുമാത്രമല്ല, പൂർവ്വ ഭാരതീയ നേതാക്കന്മാരെപ്പററി ജനങ്ങളുടെ ഇടയിൽ അവ തെററിദ്ധാരണകൾ ഉണ്ടാക്കുകയും ചെയ്തിരുന്നു. റാനഡെ ആ വക ന്യൂനതകളെ പരിഹരിച്ചുകൊണ്ടാണ് ശിവാജി മുതലായ മഹാന്മാരുടെ ചരിത്രം രചിച്ചതു്. അദ്ദേഹത്തിൻെറ ചരിത്രവിഷയങ്ങളായ അഭിപ്രായങ്ങൾ ഇപ്പോൾ ഇംഗ്ലീഷുചരിത്രകാരന്മാർക്കുകൂടി ബോധ്യമായിരിക്കുന്നു. യൂറോപ്യന്മാർ "മലയെലി" എന്നു പറഞ്ഞു പരിഹസിച്ച ശിവാജിയുടെ ഒരു പ്രതിമയുടെ അനാച്ഛാദനംചെയ്യാൻ ഇന്ത്യാവൈസറോയി സമ്മതിച്ചതുതന്നെ അതിന്നൊരു തെളിവാണ്.

ഇന്ത്യാരാജ്യത്തിലെ കൃഷി, കൈത്തൊഴിൽ, കച്ചവടം എന്നിവയെ അഭിവൃദ്ധിപ്പെടുത്തി, നാട്ടിലെ ദാരിദ്ര്യം ഒഴിക്കാനുള്ള വഴികൾ കാണിച്ചുകൊണ്ടു് റാനഡെ അനേക പ്രബന്ധങ്ങൾ പ്രസിദ്ധപ്പെടുത്തി. ധനശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം രചിച്ച ആ പ്രബന്ധങ്ങൾ ആദരണീയങ്ങളായ പ്രമാണങ്ങളായി കരുതപ്പെടുന്നു.

രാജ്യത്തു വിദ്യാഭ്യാസം പ്രചരിപ്പിക്കാനും അതിൻെറ സമ്പ്രദായം പരിഷ്ക്കരിക്കാനും നമ്മുടെ ചരിത്രനായകൻ വളരെ ഉത്സാഹിക്കുകയുണ്ടായി. ആ കാര്യത്തിൽ അദ്ദേഹത്തിന്നു വലിയ സഹായിയായി നിന്നിരുന്നതു് സർ. പി. എം. മോത്ത ആയിയിരുന്നു. സമുദായപരിഷ്ക്കാരം ഇന്ത്യാരാജ്യത്തു് അത്യാവശ്യമാണെന്നു മാത്ര

മല്ല, നമ്മുടെ മാതൃഭൂമിയുടെ എല്ലാ അഭിവൃദ്ധി സമുദായപരിഷ്കാരത്തെയാണ് ആശ്രയിച്ചിരിക്കുന്നതെന്നും കൂടി റാനഡെ അഭിപ്രായപ്പെട്ടു. അതിന്നുവേണ്ടി ആ സമുദായസേവകൻ നിരന്തരം പരിശ്രമിക്കയും ചെയ്തു.

ബുദ്ധിസാമർത്ഥ്യവും ആലോചനാശക്തിയുംമാത്രമല്ല സ്വാഭിപ്രായം തുറന്നുപറവാനുള്ള ധീരതയും ഉള്ള മാന്യനായിരുന്നു റാനഡെ. ഇന്ത്യാക്കാർക്കു അക്കാലത്തു വഹിക്കുവാൻ സാധിച്ചിരുന്ന ഏററവും ഉന്നതമായ സർക്കാർ ഉദ്യോഗം അദ്ദേഹത്തിന്നു സിദ്ധമായി. ഔദ്യോഗികജീവിതം നയിച്ചിരുന്ന കാലത്തു പൊതുനന്മയ്ക്കു വേണ്ടിയുള്ള കാര്യങ്ങളിൽ ഏർപ്പെട്ടു പ്രവർത്തിക്കുവാൻ അദ്ദേഹം മടിച്ചിരുന്നില്ല.

മഹാദേവഗോവിന്ദറാനഡെയുടെ ജീവിതം ഏററവും പരിശുദ്ധമായിരുന്നു. നിരാഡംബരമായ ജീവിതം നയിച്ചിരുന്നതുകൊണ്ട് റാനഡെയുടെ മിത്രങ്ങൾ "ഋഷി" എന്നായിരുന്നു അദ്ദേഹത്തെ വിളിച്ചിരുന്നതു്.

ഈ മഹാൻ 1901 ജനുവരി 16-ാംതീയതി ഇഹലോകവാസം വെടിഞ്ഞു. മരണത്തിന്നു് ഒരു സംവത്സരം മുമ്പു ലക്ക്നോ പട്ടണത്തിൽവെച്ചു കൂടിയ ഇൻന്ത്യൻ സമുദായ പരിഷ്കരണസമ്മേളനത്തിൽ അദ്ദേഹം "ആയിരംസംവത്സരംമുമ്പത്തെ ഭാരതഖണ്ഡം" എന്ന വിഷയത്തെപ്പററിചെയ്ത പ്രസംഗം ശ്രദ്ധേയവും അമൂല്യവുമായിരുന്നു. മാതൃഭൂമിയുടെ ഏററവുംവിലയേറിയ അഭിവൃദ്ധിക്കുവേണ്ടി നിഷ്കളങ്കമായി പരിശ്രമിച്ച നേതാക്കന്മാരിൽ ഒരാളായിരുന്നു മഹാദേവഗോവിന്ദറാനഡെ.

---

Vidya Vilasam Press, Trivandrum, 1948.